വാല്യം – 25 ലക്കം – 5 മെയ് 2012 വില – 10 രൂപ

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം






76th International Conference

2012 MAY 23-26

EMINENCE PUBLIC SCHOOL
PANDALAM






# സാമുദായിക ഇടപെടലുകളിലേക്ക് നയിക്കുന്നത്...




സാമുദായിക ഇടപെടലുകളെപ്പറ്റിയുള്ള വിലാപം ഇന്നത്തെ മലയാളി ജീവിതത്തിന്റെ സമസ്ത മേഖലകളിലും ചർച്ച ചെയ്യപ്പെടുന്ന വിഷയം ആണ്. മത-സാമുദായിക ശക്തികൾ രാഷ്ടീയ പാർട്ടികളുടെ ആഭ്യന്തര പ്രശ്നങ്ങളിൽ ഇടപെടുന്നതാണ് പ്രശ്നങ്ങൾ സൃഷ്ടിക്കുന്നത് എന്ന താണ് ഈകൂട്ടരുടെ വാദം. എന്നാൽ ഇത്തരമൊരു ഇടപെടൽ എങ്ങനെ സംഭവിക്കുന്നു എന്ന ചോദ്യം ഇവിടെ ഉയരുമ്പോൾ അത് വിരൽ ചൂണ്ടുന്നത് ഭരണകൂടത്തിന്റെ നിഷ്ക്രിയത്വത്തി നെതിരെയാണ്. രാഷ്ട്രീയ പ്രവർത്തകർ അത് സ്വയം ക്ഷണിച്ചുവരുത്തുന്നതല്ലേ? എന്തിനു വേണ്ടി സമുദായവും സഭയും വേർതിരിച്ച് വോട്ട് ചോദിക്കുന്നു, അരമനകളിലും സമാധി മണ്ഡപങ്ങളിലും കയറി സഹായം അഭ്യർത്ഥിക്കുന്നു.

ഇന്ന് മലങ്കര സഭ ഏറ്റവും കൂടുതൽ പ്രതിസന്ധി നേരിടുന്നത് ഈ ഇടപെടൽ മൂലമാണ്. എതിർ വിഭാഗ ത്തിന്റെ സമ്മർദ്ദത്തിനു വഴങ്ങി, അവകാശങ്ങളെ അടിച്ചമർത്തുന്ന, സത്യത്തെ മൂടിവെക്കുന്ന ഒരു ഭരണകൂടത്തിനെ യാണ് നേരിടേണ്ടി വരുന്നത്. ആശിർവദിക്കാൻ അവകാശമുള്ളവർ ആജ്ഞാപിച്ച് രാഷ്ട്രീയ പ്രസ്ഥാനങ്ങളെ നിലയ്ക്കു നിർത്തുന്ന കാഴ്ചയാണ് നാം കാണുന്നത്. പിറവത്തും കോലഞ്ചേരിയിലും മറ്റു പലയിടങ്ങളിലും നീതി നടത്തിപ്പിൽ ഭരണകൂടത്തിന് നിസംഗത പാലിക്കേണ്ട അവസ്ഥ ഈ ഇടപെടൽ മൂലമുണ്ടാകുന്നു.

ജനാധിപത്യത്തിൽ രാഷ്ട്രീയ പാർട്ടികളും അവർ നേതൃത്വം നൽകുന്ന ഭരണകൂടങ്ങളും ജനങ്ങളെ പൗരന്മാ രായി മാത്രമല്ല ദർശിക്കേണ്ടത്. പൗരന്മാരെ കീറിമുറിച്ച് അവരുടെ സ്വത്വങ്ങളെ പുറത്തെടുത്ത് അതിന്റെ അടിസ്ഥാന ത്തിൽ സമൂഹത്തെ വിഭജിക്കുന്നതും നയങ്ങൾ രൂപീകരിക്കുന്നതും ജനാധിപത്യത്തിന് ചേർന്നതല്ല. മറിച്ച് പൗരത്വ ത്തിന്റെ മൂലശിലയിൽ ഊന്നി നിന്നുകൊണ്ട് ജനങ്ങളെ സമീപിക്കാനും അവർ നൽകുന്ന സമ്മതിയുടെ അടിസ്ഥാന ത്തിൽ സർക്കാർ ഉണ്ടാക്കാനും ന്യായങ്ങൾ രൂപീകരിച്ച് നടപ്പിലാക്കുകയും ചെയ്യുന്നതാണ് ജനാധിപത്യത്തിന്റെ മാർഗ്ഗം.

തെരഞ്ഞെടുപ്പിൽ സീറ്റുകൾ വീതം വെക്കുമ്പോഴും അതുകഴിഞ്ഞ് മന്ത്രിപദവും, വകുപ്പുകളും തീരുമാനിക്കു മ്പോഴും സ്വന്തം സമുദായത്തിന്റെ പിന്തുണ തേടുന്ന ജനപ്രതിനിധികൾ തന്നെയാണ് സാമുദായിക - രാഷ്ട്രീയ ഇടപെടലുകളെ ശക്തമാക്കുന്നത്. മതത്തെ രാഷ്ട്രീയത്തിൽ നിന്ന് പൂർണ്ണമായി വേർപെടുത്തിയ ഭരണകൂടത്തിനേ മതപരിഗണനകളില്ലാതെ എല്ലാ വിഭാഗത്തിനും ഒരുപോലെ പൗരാവകാശങ്ങൾ നൽകാൻ കഴിയൂ.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

വാല്യം – 25 ലക്കം – 5

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ` 100 |
| 2 വർഷം | ` 200 |
| 5 വർഷം | ` 450 |
| 15 വർഷം | ` 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ` 5000 |
| Front Inner B/W | ` 3000 |
| Back Inner B/W | ` 2500 |
| Favours Recived | ` 500 |



## താളുകളിൽ....

## മെയ് – 2012

ഇടയപത്രിക

# കാടത്തം മൃഗീയത്തം പിന്നെ നിർമനുഷ്യത്വം

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

മൃഗീയമായ കൊലപാതക വാർത്തകൾ വായിച്ച് കേരളീയന്റെ മാനസാക്ഷി മരവിച്ചിരിക്കുന്നു. കൊലപാതക വാർത്തകൾ നമുക്ക് പുതുമയല്ലെങ്കിലും അതിൽ വർദ്ധിക്കുന്ന മൃഗീയത നമ്മെ വല്ലാതെ അസ്വസ്ഥതപ്പെടുത്തുകയും പേക്കിനാക്കൾ പോലെ വേട്ടയാടുകയും ചെയ്യുന്നു. ജീവനുള്ള മനുഷ്യന്റെ മുഖത്ത് 52 വെട്ടുകൾ ഏൽപ്പിക്കുവാൻ മനുഷ്യൻ ആയി പിറന്നവന് സാധിക്കുമോ?! പ്രായപൂർത്തിപോലും ആകാത്ത വിദ്യാർത്ഥി തന്റെ സഹപാഠിയെ എത്ര മൃഗീയമായാണ് കൊന്നുതള്ളിയത്.

ഈ മരവിച്ച മനുഷ്യത്വത്തിന്റെ കാരണങ്ങൾ നമ്മുടെ സമൂഹം അടിയന്തിരമായി തിരിച്ചറിയുകയും യുദ്ധകാലാടിസ്ഥാനത്തിൽ പ്രതിരോധിക്കേണ്ടിയിരിക്കുകയും ചെയ്യുന്നു. പണമാണ് വലുത് എന്ന കാഴ്ചപ്പാടോടെ എന്തും ചെയ്യുവാൻ ഒരുമ്പെടുന്നവരുടെ എണ്ണം നമ്മുടെ ഇടയിൽ വല്ലാതെ വർദ്ധിക്കുന്നു. നിയമപ്രകാരം ശിക്ഷിക്കപ്പെട്ടാലും ജയിലറകൾ സുഖവാസ കേന്ദ്രങ്ങളാക്കി മാറ്റുവാൻ കരുത്തുള്ള രാഷ്ട്രീയ പിൻബലം കൊലപാതകികളുടെ എണ്ണം വർദ്ധിപ്പിക്കുന്നു.

ജനസേവനം എന്ന അടിസ്ഥാന ഉത്തരവാദിത്തം രാഷ്ട്രീയജീവിതത്തിൽ നിന്ന് എന്നേ വിടപറഞ്ഞിരിക്കുന്നു. കോടികൾ ആസ്തിയുള്ള കോർപ്പറേറ്റുകളായി അധപതിച്ചുപോയ രാഷ്ട്രീയ പാർട്ടിയുടെ അംഗരക്ഷകന്മാരായി ഇത്തരം കൊലപാതകികൾ മാറുമ്പോൾ അധികാര രാഷ്ട്രീയത്തിന്റെ കാവൽഭടന്മാരായി ഇവർ വാഴിക്കപ്പെടുന്നു. ബാലറ്റുപെട്ടി ഇത്തരം കാടത്തങ്ങൾക്കെതിരെയുള്ള പ്രതികരണമായി മാറുന്ന കാലവും ഏതാണ്ട് അസ്തമിക്കുന്നു. സാമുദായിക- വർഗ്ഗീയ-അധികാര പ്രീണനം നടത്തിയാൽ കൊലപാതകങ്ങളുടെ രക്തക്കറ മാറ്റാം എന്ന ധാരണ രാഷ്ട്രീയ പാർട്ടികളുടെ ഇടയിൽ ശക്തമായിരിക്കുന്നു. ഇവിടെയാണ് ജനാധിപത്യം കശാപ്പ് ചെയ്യപ്പെടുന്നതും ജനങ്ങൾ നോക്കുകുത്തികളാക്കപ്പെടുന്നതും.

പാഠപുസ്തകം കൈയ്യിലേന്തേണ്ട വിദ്യാർത്ഥി കത്തിയും മറ്റ് മാരകായുധങ്ങളുമായി ക്ലാസ്സ് മുറികളിൽ എത്തുമ്പോൾ ക്ലാസ്സ് മുറിയിലെ വിദ്യാഭ്യാസത്തേക്കാൾ അവരെ സ്വാധീനിക്കുന്ന മാധ്യമ വിദ്യാഭ്യാസം കുറ്റവിചാരണ ചെയ്യപ്പെടണം. അക്രമവാസനകൾ കുത്തിനിറക്കുന്ന കാർട്ടൂണുകൾക്കും, സിനിമകൾക്കും, സീരിയലുകൾക്കും അടിയന്തിര നിരോധനം നമ്മുടെ സമൂഹത്തിന്റെ സമാധാനപൂർണ്ണമായ ജീവിതത്തിന് അനിവാര്യമാണ്.

ഈ തിരിച്ചറിവോടുകൂടി ചെങ്ങന്നൂർ ഭദ്രാസനത്തിലെ വിദ്യാർത്ഥികളുടെ സ്വഭാവശാക്തീകരണത്തിനായി വിദ്യാജ്യോതി, ഗുരുവന്ദനം തുടങ്ങിയ നിരവധി കർമ്മപദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പാക്കി വരുന്നു.

നമ്മുടെ തലമുറയെ മിടുമിടുക്കന്മാരാക്കുന്ന തിരക്കിൽ അവർക്ക് സ്നേഹിക്കുവാനും കരുതുവാനും പങ്കുവയ്ക്കുവാനുമുള്ള മനസ്സുണ്ടോ എന്ന് മാതാപിതാക്കൾ നിരന്തരം പരിശോധിക്കേണ്ടിയിരിക്കുന്നു. ഇല്ലായെങ്കിൽ “നിങ്ങൾ നിങ്ങളുടെ മക്കളെച്ചൊല്ലി കരയുവിൻ” എന്ന കർത്തൃവചനം അന്വർത്ഥമാകും.

# ക്രൈസ്തവ പ്രേഷിതത്വവും ചില ഉത്തരആധുനിക വ്യാഖ്യാനങ്ങളും

ഫാ. തോമസ് വർഗ്ഗീസ് അമയിൽ

നിങ്ങൾ പുറപ്പെട്ട് സകല ജാതികളെയും എന്റെ ശിഷ്യന്മാർ ആക്കിക്കൊൾവിൻ എന്ന കർത്തൃവചനത്താൽ ആത്മപ്രേരിതമായി ക്രൈസ്തവ പ്രേഷിതത്വം അതിരുകളും സാംസ്ക്കാരിക വൈജാത്യങ്ങളും താണ്ടി ലോകമെമ്പാടും വ്യാപിച്ചു. 'മിഷൻ' എന്ന നാമത്താൽ അറിയപ്പെടുന്ന ക്രൈസ്തവ പ്രേഷിതത്വം ദൈവരാജ്യ മൂല്യങ്ങളുടെ ഫലപ്രദമായ പങ്കുവയ്ക്കലിന് ഉപയോഗിക്കപ്പെടേണ്ടതാണ്. എന്നാൽ കൊളോണിയൽ ശക്തികൾ സാമ്രാജ്യത്വ മോഹവുമായി മിഷൻ എന്ന ആശയത്തെ കൈകാര്യം ചെയ്തപ്പോൾ കുരിശുയുദ്ധങ്ങളും, പട്രോവാഡോകളും അതിന്റെ പേരിൽ ഉണ്ടായി എന്നത് ക്രൈസ്തവ മിഷൻ ചരിത്രത്തിലെ കറുത്ത അദ്ധ്യായമാണ്. യൂറോപ്യൻ ജ്ഞാനപ്രബുദ്ധതയുടെ (European Enlightenment) ഭാഗമായി വളർന്ന യൂറോപ്രനിസം (Eurocentrism) അപരിഷ്ക്കൃതരും, ജീവിക്കാൻ നിവൃത്തിയില്ലാത്തവരും ആയ ആളുകളെപ്പറ്റിയുള്ള വെള്ളക്കാരന്റെ ആത്മഭാരമായി മിഷനെ വ്യഖ്യാനിച്ചു. ചരിത്ര കാലം മുതലേ ഉന്നതമായ സാംസ്ക്കാരിക മൂല്യങ്ങളുടെ വിളനിലമായ ഭാരതഭൂമിയേപ്പോലും അവർ അപരിഷ്ക്കൃതരുടെ നാടായി ആണ് ഗണിച്ചത്. ഈ നാട്ടിൽ ഉണ്ടായിരുന്ന സകലത്തെയും അപരിഷ്ക്കൃതം, വിജാതീയം എന്ന് വിളിക്കുന്നതിൽ ആയിരുന്നു യൂറോപ്യനിസത്തിന് താൽപ്പര്യം. ഈ കൊളോണിയൽ അധിനിവേശം നഷ്ടപ്പെടുത്തുകയും അടിച്ചമർത്തുകയും ചെയ്ത തനത് സംസ്ക്കാരങ്ങളെപ്പറ്റിയുള്ള പുനർ അന്വേഷണവും പുനർ വായനയുമാണ് മിഷൻ രംഗത്തെ ഉത്തര ആധുനിക പഠനങ്ങൾ ലക്ഷ്യം വയ്ക്കുന്നത്.

**യൂറോപ്രനിസത്തിന്റെ പ്രത്യേകതകൾ**

യൂറോപ്രനിസത്തിൽ ഊന്നിയുള്ള മിഷൻ ദർശനങ്ങൾക്ക് മൂന്ന് അപകടകരങ്ങളായ പ്രത്യേകതകൾ ഉണ്ട് എന്ന് ഉത്തരാധുനിക എഴുത്തുകാർ ചൂണ്ടിക്കാണിക്കുന്നു. 1. ഏകശിലാരൂപം (Monolithic) 2. ആഗീകരണ സ്വഭാവം (Assimilative) 3. അപരത്വങ്ങൾ (Otherness)

മിഷൻ പ്രവർത്തനത്തിലൂടെ സഭയിലേക്ക് ആനയിക്കപ്പെടുന്നവരുടെ ശബ്ദവും സംസ്ക്കാരവും പാടെ തുടച്ചുകളഞ്ഞ് പുതിയവ അവരിലേക്ക് അടിച്ചേൽപ്പിക്കുവാൻ യൂറോപ്രനിസം ശ്രമിച്ചപ്പോൾ അതിന്റെ ജീവിക്കുന്ന രക്തസാക്ഷികൾ ആയി മാറിയ നിരവധി ആദിവാസി ഗോത്രങ്ങളും, ദളിത് വിഭാഗങ്ങളും നമ്മുടെ ഇടയിൽ ഉണ്ട്. ദെറീദായെപോലെയുള്ള ഉത്തരാധുനിക എഴുത്തുകാരുടെ കാഴ്ചപ്പാടിൽ പാശ്ചാത്യ തയുടെ ലോകമെമ്പാടുമുള്ള കടന്നുകയറ്റത്തിന് മിഷൻ എന്ന പദത്തിന്റെ അർത്ഥം നഷ്ടപ്പെടുത്തുകയും വികലമായി ഉപയോഗിക്കുകയും ചെയ്തിട്ടുണ്ട്. അതുകൊണ്ട് അപനിർമ്മാണത്തിന്റെ (De-Construction) ആവശ്യകത ദെറീദാ ഊന്നിപ്പറയുന്നു.

**ക്രിസ്തു തലയും സഭ ഉടലുമായിത്തീരുന്ന കൂട്ടായ്മയുടെ പുതുജീവനിലേക്ക് വ്യക്തികളെ നയിക്കുക എന്നതാണ് വേദശാസ്ത്രത്തിൽ മിഷൻ എന്ന പദത്തിന്റെ നിർവചനം.**

**ബദലായി മാറുന്ന ക്രിസ്തു സമീപനം**

റോമൻ സാമ്രാജ്യത്വവും, യഹൂദാ മതമൗലികതയുമൊക്കെ പ്രബലമായിരുന്ന പശ്ചാത്തലത്തിൽ ആയിരുന്നു ക്രിസ്തുവിന്റെ പ്രേഷിതത്വം. യൂറോപ്രനിസം വിഭാവനം ചെയ്ത രാഷ്ട്രീയ ആയുധമായിരുന്നില്ല ക്രിസ്തുവിന്റെ മിഷൻ ദർശനം. അതിരുകളെ വിസ്തൃതമാക്കുക എന്ന താൽപ്പര്യം ഒട്ടുമില്ലാതെയിരുന്ന ക്രിസ്തു സംശയലേശമെന്യേ പ്രഖ്യാപിച്ചു എന്റെ രാജ്യം ഐഹികമല്ല എന്ന്. സമൂഹം അപരത്വം ചാർത്തി മാറ്റി നിർത്തിയ കുഷ്ഠരോഗികളെയും, ചുങ്കക്കാരെയും, പാപികളെയും സ്വീകരിച്ച് അവർക്ക് പുതിയ ഇടങ്ങൾ (Space) തീർപ്പിച്ചു കൊടുക്കുക എന്നതായിരുന്നു ക്രിസ്തു പ്രേഷിതത്വം. ക്രിസ്തു തലയും സഭ ഉടലുമായിത്തീരുന്ന കൂട്ടായ്മയുടെ പുതുജീവനിലേക്ക് വ്യക്തികളെ നയിക്കുക എന്നതാണ് വേദശാസ്ത്രത്തിൽ മിഷൻ എന്ന പദത്തിന്റെ നിർവചനം. ദൈവരാജ്യത്തിന്റെ വളർച്ചയ്ക്കും കെട്ടുപണിക്കുമായി ദൈവീക വാഹകർ ആയി രൂപാന്തരപ്പെടുക എന്നത് ആണ് ശിഷ്യത്വം. ഈ ശിഷ്യത്വത്തിലേക്കുള്ള ആഹ്വാനമാണ് മിഷൻ.

"നമുക്ക് മറുകരയിലേക്ക് പോകാം" (മർക്കോസ് 4:35) എന്ന ക്രിസ്തു ആഹ്വാനം ഉത്തരാധുനിക വേദശാസ്ത്രജ്ഞന്മാർ പുനർവായനയ്ക്ക് വിധേയമാക്കിയിട്ടുണ്ട്. ഈ പുനർവായന ഊന്നിപ്പറയുന്ന വ്യാഖ്യാനങ്ങൾ താഴെ സൂചിപ്പിക്കപ്പെടുന്നവയാണ്.

(1) ഗദര ഒരു വിജാതീയ പട്ടണമായി ഗണിക്കപ്പെട്ടിരുന്നു. യഹൂദ-റോമാ അതിരുകൾ അയിത്തത്തിന്റെ വേർതിരിവുകൾ സൃഷ്ടിക്കുമ്പോൾ ഭൂതഗ്രസ്ഥൻ ഗദരയിലാണ് ഉള്ളത് എന്നത് പ്രാധാന്യമർഹിക്കുന്നു. ശക്തമായ അപരത്വത്തിന്റെ പ്രതിനിധിയായിട്ടാണ് ഉത്തര ആധുനിക വ്യഖ്യാതാക്കൾ ഗദരയിലെ ഭൂതഗ്രസ്ഥനെ വ്യാഖ്യാനിക്കുവാൻ ശ്രമിക്കുന്നത്.

(2) റോമാ- യഹൂദ അതിർത്തികളെയും ഗദരയെയും വേർതിരിച്ചുകൊണ്ട് ഒഴുകുന്ന സമുദ്രവും ശ്രദ്ധയാകർഷിക്കുന്നു യഹൂദാ സങ്കൽപ്പത്തിൽ സമുദ്രം Chaos ന്റെ പ്രതീകമാണ്. ഇത്തരം Chaos ന്റെ അതിജീവനം ക്രൈസ്തവ മിഷന്റെ വെല്ലുവിളിയായി ക്രിസ്തു കാണുന്നു. അതുകൊണ്ട് മർക്കോസ് 4:35, 5: 12, 6:45-55, 8:10-13 എന്നീ ഇടങ്ങൾ ആവർത്തിച്ച് "നമുക്ക് മറുകരയിലേക്ക് പോകാം" എന്ന ക്രിസ്തു വചനം ആവർത്തിക്കപ്പെടുന്നു.

(3) ഈ യാത്രയ്ക്കായി ഉപയോഗിക്കപ്പെട്ട വള്ളം സഭയുടെ പ്രതീകമായി ചിത്രീകരിക്കപ്പെടുന്നു. വിഭജനങ്ങളുടെയും, വേർതിരിവുകളുടെയും മദ്ധ്യത്തിൽ അനുരഞ്ജനത്തിന്റെ മാദ്ധ്യമമായി മാറേണ്ട സഭയെ ഈ തോണി ഓർമ്മിപ്പിക്കുന്നു.

(4) ഈ യാത്രയിൽ നേരിടേണ്ടി വരുന്ന തിരമാലകൾ വിഭജനങ്ങളെ അതിജീവിക്കുവാൻ ശ്രമിക്കുമ്പോൾ, ഗദരയിലെ ഭൂതഗ്രസ്ഥന് ഇടം നൽകുവാൻ ആഗ്രഹിക്കുമ്പോൾ നേരിടേണ്ടി വരുന്ന കനത്തവെല്ലുവിളികളെ ഓർമ്മിപ്പിക്കുന്നു.

(5) ലെഗിയോൻ എന്ന നാമധേയം അധികാരത്തിന്റെ ക്രൂരമായ അടിച്ചമർത്തലിന് വിധേയമാകുന്ന വ്യക്തികളെ സൂചിപ്പിക്കുന്നു.

(6) അടിച്ചമർത്തലിന് വിധേയമാകുമ്പോൾ ബോധം മറയുകയും കല്ലറകളിൽ അവന്റെ ഇടം (Space) കണ്ട് എത്തപ്പെടേണ്ട ഗതികേടിലേക്ക് അവൻ എത്തിച്ചേരുകയും ചെയ്യുന്നു.

(7) ബോധം നഷ്ടപ്പെടുമ്പോൾ ചങ്ങല വലിച്ചുപൊട്ടിക്കുന്നു. (സ്വാതന്ത്ര്യത്തിനായുള്ള ത്വര) ഇടവിടാതെ നിലവിളിക്കുന്ന (അർത്ഥം നഷ്ടപ്പെടുന്ന വാക്കുകൾ), കല്ലുകൾ കൊണ്ട് സ്വയം മുറിവേൽപ്പിക്കുന്ന (ബാഹ്യവും ആന്തരീകവുമായ പീഢനങ്ങൾ), നഗ്നനായി നടക്കുന്ന (വ്യക്തിത്വം നഷ്ടപ്പെടുന്ന) അവസ്ഥയിലേക്ക് ഭൂതഗ്രസ്ഥൻ തള്ളപ്പെടുന്നു.

(8) ഭൂതഗ്രസ്ഥന് ക്രിസ്തു പുതിയ ഇടം നൽകിയപ്പോൾ തങ്ങളുടെ ഇടത്തിന് കോട്ടം തട്ടിയെന്ന് (രണ്ടായിരം പള്ളികൾ നഷ്ടപ്പെട്ടു) തിരിച്ചറിഞ്ഞ നാട്ടുകാർ ക്രിസ്തുവിനോട് തങ്ങളുടെ ദേശം വിട്ടുപോകാൻ ആവശ്യപ്പെടുന്നത് മിഷന്റെ വെല്ലുവിളികളെ സൂചിപ്പിക്കുന്നു.

(9) സ്വന്തം ഭവനത്തിലേക്ക് മടങ്ങുവാനുള്ള ക്രിസ്തുവിന്റെ ആഹ്വാനം Local Space ന്റെ ശക്തീകരണം ആയി വ്യാഖ്യാനിക്കപ്പെടുന്നു. Global എന്ന ചിന്ത Local എന്ന അനിവാര്യതയെ തച്ച് ഉടയ്ക്കുകയും തകർക്കുകയും ചെയ്യുമ്പോൾ ഗദരയിലെ ക്രിസ്തു സമീപനം ശക്തമായ ബദലായി ഉത്തര ആധുനിക വേദവ്യാഖ്യാതാക്കൾ അവതരിപ്പിക്കുന്നു.






# പച്ചക്കറി തോട്ടം
## മെയ് മാസത്തിൽ

**ചീര:-** മഴ കിട്ടുന്നതോടെ ചീരവിത്ത് പാകി കിളിർപ്പിച്ച് നടാം. തൈകൾ നടുന്നതാണ് ഉചിതം. അരുൺ നല്ലയിനം ചുവന്ന ചീരയാണ്. സി. ഒ2, സി. ഒ3, മോഹിനി എന്നിവ പച്ചയിനങ്ങളാണ്. വിളവെടുത്ത ചീരയ്ക്ക് നേരിയ അളവിൽ യൂറിയ വിതറി കൊത്തിച്ചേർക്കുക. പച്ചച്ചാണകം കലക്കി ഇടയ്ക്കിടെ ഒഴിക്കുന്നത് കൊള്ളാം.

**വഴുതന, മുളക്:-** ഈ വിളകൾ നടുന്നതിന് ഏറ്റഴും പറ്റിയ കാലമാണിത്. ഇവയുടെ വിത്ത് മുളപ്പിച്ച തൈകൾ നടുകയാണ് പതിവ്. തവാരണയ്ക്ക് 10 സെ.മീ. ഉയരവും സൗകര്യംപോലെ നീളവുമാകാം. കട്ടകൾ ഉടച്ച് പൊടിച്ച ചാണകം തവാരണയിൽ വിതറി കൊത്തിച്ചേർക്കുക. ഒരു സെന്റിൽ നടാൽ രണ്ടു ഗ്രാം വഴുതിന വിത്തും അഞ്ചു ഗ്രാം മുളകുവിത്തും വേണം, ഹരിത, സൂര്യ, ശ്വേത, പൂസ, പർപ്പിൾ ലോങ്, പൂസാ പർപ്പിൾ ക്ലസ്റ്റർ എന്നിവ നല്ലയിനം വഴുതിനയാണ്. ബാക്ടീരിയ വരുത്തുന്ന വാട്ടം ചെറുക്കുന്ന ഇനമാണ് ഹരിത. നട്ട് രണ്ട് വർഷം വിളവും തരും. കെ-2, ജ്വാലമുഖി, ജ്വാലാസഖി എന്നിവ നല്ല മുളകിനങ്ങളാണ്. മഞ്ജരി, ഉജ്ജ്വല, അനുഗ്രഹ എന്നിവ ബാക്ടീരിയ വരുത്തുന്ന വാട്ടം ചെറുക്കും. 'അനുഗ്രഹ' നീളമുള്ള മുളക് ഉണ്ടാകുന്ന ഇനമാണ്. സമൃദ്ധി എന്ന പേരിൽ പുതിയ ഇനം കാന്താരിമുളക് വെള്ളായണി കാർഷിക കോളേജ് ഈ വർഷം പുറത്തിറക്കി. നിലം ഒരുക്കുമ്പോൾ കുമ്മായം ചേർക്കുന്നതു പച്ചക്കറികളിൽ കേടുപാടു കുറയാൻ ഉപകരിക്കും.

**വെണ്ട:-** മഴ കിട്ടുന്നതോടെ വെണ്ട വിത്ത് നടാം. സി.ഒ1., അരുണ എന്നിവ ചുവന്ന കായ്കളുണ്ടാകുന്ന ഇനങ്ങളാണ്. അർക്ക അനാമിക, അർക്ക അഭയ്, സുസ്ഥിര എന്നിവ പച്ചയിനങ്ങളും. ഇവ പൊതുവേ മൊസേക്ക് രോഗത്തെ ചെറുക്കും. പൂസാ, സവാനി, കിരൺ, സൽകീർത്തി എന്നിവയും പച്ചയിനങ്ങളാണ്. അകലം 60 x 60 സെ. മീ. അടിവളം സെന്റിന് 100 കിലോ കാലിവളം. സെന്റിന് 25 ഗ്രാം വിത്ത്.

**വെള്ളരിവർഗ്ഗങ്ങൾ:-** ആവശ്യമെങ്കിൽ നന തുടരുക. പാവലിനു മാത്രം ഒരു തവണ അടിവളം ചേർക്കാം. സെന്റിന് 160-320 ഗ്രാം യൂറിയയും 80 ഗ്രാം പൊട്ടാഷ് വളവും. പച്ചച്ചാണകം ഇടയ്ക്കിടെ കലക്കി ഒഴിക്കാം. കായ് ഈച്ചയെ നിയന്ത്രിക്കാൻ ഫിറമോൺ കെണി ഫലപ്രദം. കുരിടിപ്പു വരുത്തുന്ന ചെറുകീടങ്ങളെ നശിപ്പിക്കുവാൻ വെളുത്തുള്ളി നേർപ്പിച്ച് തളിക്കുക. കീടനാശികളിൽ കോൺഫിഡോർ അരമില്ലീ ലിറ്റർ അരലിറ്റർ വെള്ളത്തിൽ എന്ന കണക്കിന് തളിക്കുക. വർഷകാല വെള്ളരി വർഗ്ഗങ്ങൾ നടാൻ സ്ഥലം ഒരുക്കുക. ഒന്നുരണ്ടു മഴ കിട്ടുന്നതോടെ പാവൽ, പടവലം, കുമ്പളം, മത്തൻ, ചുരയ്ക്ക എന്നിവ നടാം. പാവൽ, പടവലം അകലം 2 x 2 മീ. മത്തൻ, കുമ്പളം 4.5 x 2 മീ. ചുരയ്ക്ക 3 x 2 മീ. അടിവളം സെന്റിന് 100 കിലോ കാലിവളം.

കടപ്പാട് : കർഷകശ്രീ

## പ്രവർത്തനോത്ഘാടനം

മർത്തമറിയം സമാജം 2012-2013 വർഷത്തെ പ്രവർത്തനോത്ഘാടനം മെയ് 19 ശനിയാഴ്ച രാവിലെ 10 മണിക്ക് ബഥേൽ അരമനയിൽ വച്ച് ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസിന്റെ അദ്ധ്യക്ഷതയിൽ കൂടുന്ന മീറ്റിംഗിൽ വച്ച് മർത്തമറിയം സമാജം പ്രസിഡന്റ് അഭിവന്ദ്യനായ ഡോ. യൂഹാനോൻ മാർ തേവോദോറോസ് തിരുമനസ്സുകൊണ്ട് ഉത്ഘാടനം ചെയ്യുന്നതാണ്. എല്ലാ യൂണിറ്റിൽനിന്നും പരമാവധി അംഗങ്ങൾ ഈ മീറ്റിംഗിൽ സംബന്ധിക്കണം എന്ന് താല്പര്യപ്പെടുന്നു.

## ഓർമ്മപ്പെരുന്നാൾ ആചരിച്ചു

ബുധനൂർ സെന്റ് ഏലിയാസ് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 2012 ഏപ്രിൽ 22-ാം തീയതി ഞായറാഴ്ച പ്രസ്ഥാനം സ്ഥാപകൻ പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ആചരിച്ചു. റവ. ഫാ. ഷാജൻ വർഗീസ് വി. കുർബ്ബാന അർപ്പിക്കുകയും 'പുത്തൻകാവിൽ കൊച്ചുതിരുമേനി' അനുസ്മരണ പ്രസംഗം നടത്തുകയും ചെയ്തു. തുടർന്ന് കൈമുത്തിന് ശേഷം നേർച്ച വിളമ്പ് നടത്തി.

"പാറക്കലീത്താ റൂഹാ വന്നെത്തി
ആവാസം ചെയ്യട്ടിവരിൽ
ആത്മശരീരക്കറയെല്ലാം
പാടെ നീക്കം ചെയ്യട്ടെ"

# ശക്തിയുടെ തീ നാവുകൾ

ഫാ. സഖറിയാ പനയ്ക്കാമറ്റം

ശ്രേഷ്ഠമായ പൗരോഹിത്യത്തിന്റെ വിവിധ പടികളിലേക്ക് പങ്കാളികളാകുന്ന ജനമെല്ലാം ഒന്നുചേർന്ന് വി. മദ്ബഹായിൽ ഗാനങ്ങൾക്ക് നേതൃത്വം നൽകുന്നവരോട് ചേർന്ന് ഈ ഗീതം ആവർത്തിച്ചു ചൊല്ലാറുണ്ട്. പൗരോഹിത്യം സ്വീകരിക്കുന്ന വ്യക്തിയിൽ പരിശുദ്ധാത്മാവിന്റെ പ്രത്യേക ആവാസം ഉണ്ടാകുവാനായി ഏകമനസ്സോടെ ദൈവസന്നിധിയിൽ അപേക്ഷിച്ച് അനുഗ്രഹം നേരുകയാണ്. സ്ഥാനാർത്ഥി ഈ ഗാനം ശ്രദ്ധിച്ച് ഭയഭക്തിയോടും ധ്യാനത്തോടുംകൂടി ആത്മാവിന്റെ ആവാസത്തിനായി തല വണങ്ങി നിൽക്കുമ്പോൾ പരിശുദ്ധാത്മാവിന്റെ ആത്മീയ നൽവരം ലഭിക്കുകയാണ്.

പരിശുദ്ധാത്മാവ് കേവലം ഒരു ശക്തിയോ ചൈതന്യമോ അല്ല. ഒരു ആളത്വമാണ്. ആത്മാവ് വിവേചിച്ച് അറിയുന്നു, ദുഃഖിയ്ക്കുന്നു, തീരുമാനങ്ങൾ ചെയ്യുന്നു, ആശ്വാസം നൽകുന്ന ദൂതൻ, കാര്യസ്ഥൻ, ഉപദേഷ്ടാവ്, വഴികാട്ടി എന്നീ നിലയിലെല്ലാം നമ്മിൽ വ്യാപരിക്കുന്നു. ക്രിസ്തുവിന്റെ സാന്നിദ്ധ്യവും സംസർഗ്ഗവും ക്രിസ്തു കേന്ദ്രമായി ജീവിക്കുന്ന വിശ്വാസിക്ക് അനുഭവവേദ്യമാക്കുന്നതും പരിശുദ്ധാത്മാവ് തന്നെയാണ്. സത്യസന്ധത, വിശുദ്ധജീവിതം, നന്മയുടെ സാദ്ധ്യതകൾ, മറ്റുള്ളവരോടുള്ള സ്നേഹം, സഹജീവകളോടുള്ള കരുതൽ ആദിയായവ ആത്മാവിന്റെ ദൃശ്യമായിട്ടുള്ള പ്രായോഗിക ഫലങ്ങളാണ്. നമ്മുടെ പാപങ്ങൾ മൂലം പലപ്പോഴും ആത്മാവിന്റെ അഭിഷേകം മൂടിവച്ചിരിക്കുന്ന അവസ്ഥയിലാണ്. ധ്യാനം, ആരാധന, കൂദാശകൾ എന്നിവ വഴിയായി അനാവരണം ചെയ്യപ്പെടുന്നത് നമ്മിൽ മറഞ്ഞിരിക്കുന്ന ആത്മാഭിഷേകമാണ്. അങ്ങനെ അനാവരണം ചെയ്യപ്പെടുമ്പോൾ പ്രത്യക്ഷമാകുന്ന ഫലം കളങ്കമില്ലാത്ത സ്നേഹം മാത്രമാണ്.

ശബ്ദം ഉയർത്തി പ്രാർത്ഥിക്കുന്നതിനേക്കാൾ മൗനപ്രാർത്ഥനകൾ ശക്തിയേറിയതും ഫലപ്രദവുമാണെന്ന് പൗരസ്ത്യ പിതാക്കന്മാർ ഉദ്ബോധിപ്പിക്കുന്നു. നിരന്തരമായ പ്രാർത്ഥനയും ധ്യാനവും ഈ പ്രപഞ്ചത്തിന്റെ സൃഷ്ടാവിനെ കൂടുതൽ അറിയുവാനുള്ള ശ്രമമാണെന്നും, തളരാത്ത സത്യാന്വേഷണമാണെന്നും, ആ വഴിയിൽ കൂടിയുള്ള യാത്ര 'ദൈവസ്നേഹം' ആണ് എന്ന പരമസത്യത്തിലേക്ക് നമ്മെ എത്തിക്കുകയും ചെയ്യുമെന്ന് അവർ വ്യാഖ്യാനിച്ചു തന്നിട്ടുണ്ട്. (വി. യോഹന്നാൻ 16-1-15)

അനുതാപം ഉണ്ടാകാതെ പാപമോചനം സാദ്ധ്യമല്ല. അനുതാപത്തിന്റെ വാതിൽ നാം അടച്ചു കഴിയുമ്പോൾ പരിശുദ്ധാത്മാവിന് നാം നമ്മെത്തന്നെ വിരോധികളാക്കിത്തീർക്കുകയാണ്. വിശ്വാസ നൽവരം, രോഗശാന്തിയുടെ വരം, പൈശാചിക ശക്തികളെ പുറത്താക്കുന്നതിനുള്ള ശക്തി. മറുഭാഷാ നൽവരം, പ്രബോധന നൽവരം, അപ്പോസ്തോലത്വം, സുവിശേഷകത്വം, ജീവകാരുണ്യ പ്രവർത്തികളുടെ നൽവരം എന്നീ നല്ല ദാനങ്ങൾ പാപാസക്തി കൂടുമ്പോൾ ആത്മീയ അഹങ്കാരത്തിലേക്കും, പാപ വീഴ്ചയിലേക്കും നമ്മെ നയിക്കുവാൻ സാദ്ധ്യതയുള്ളവയായി പരിണമിക്കും.

ദൈവത്തിന്റെ പ്രതിഛായ പൂർണ്ണത നൽകുന്നുവെങ്കിലും പാപം കാരണം വ്യതിയാനം വരുന്നത് ആന്തരീക ജീവനാണ്. വ്യതിയാനം സംഭ

വിച്ച ജീവിതം പുതുക്കത്തിന്റേതായ അവസ്ഥ പ്രാപിച്ചെങ്കിൽ മാത്രമേ ശരിയായ പാതയിലൂടെ ആത്മീയ യാത്ര ചെയ്യുവാൻ സാധിക്കൂ. പുതുക്കപ്പെട്ട ജീവിതം ആരംഭിക്കുന്ന സമയമാണ് അനുതാപത്തിന്റെ ദിവസങ്ങൾ. ധ്യാനപൂർവ്വം ശ്രദ്ധിച്ചാൽ ആത്മീയതയുടെ മണിനാദം സ്വന്തം ശരീരത്തിൽ കേൾക്കുവാൻ സാധിക്കുന്നു.

"നാം ദൈവത്തിന്റെ മക്കൾ എന്ന് ആത്മാവുതാനും നമ്മുടെ ആത്മാവോട് കൂടെ സാക്ഷ്യം പറയുന്നു" (റോമർ 8:16) ഒരു വ്യക്തിയിൽ കുടികൊള്ളുന്ന തന്റെ ആത്മാവ് ദൈവീക സംസർഗ്ഗത്തിന്റെ ഉറവിടമാണ്. നല്ല മനസാക്ഷിയും അതിനനുയോജ്യമായ പ്രവർത്തനവും ഉണ്ടാകുന്നത് ആത്മാവിന്റെ പ്രകാശനം കൊണ്ടാണ്. പരിശുദ്ധാത്മാവ് ജീവിതത്തിൽ വരാതെ ഒരു വിശ്വാസിയോ, വൈദികനോ, മേലദ്ധ്യക്ഷനോ പ്രയോജനമുള്ള പാത്രമായിത്തീരാൻ പോകുന്നില്ല. വിശുദ്ധ കൂദാശകളിൽ കൈ ആവസിപ്പിക്കുന്ന സമയമെല്ലാം പരിശുദ്ധാത്മാവിന്റെ നൂതനമായ ആഗമനത്തിനുവേണ്ടിയുള്ള പ്രാർത്ഥനയാണ് ഉരുവിടുന്നത്. സ്വാഭാവികമായി വ്യക്തികൾക്ക് ആത്മനിറവിനുവേണ്ടിയുള്ള പ്രാർത്ഥനകൾ ചൊല്ലുമ്പോൾ "കർത്താവേ ഞാൻ അയോഗ്യനാണ്, എന്നെ യോഗ്യനാക്കണമേ" എന്ന പ്രാർത്ഥനയല്ലാതെ മറ്റൊന്നും അവകാശപ്പെടുവാൻ നിവൃത്തിയില്ല. ആകാശത്തുനിന്നും തീ ഇറങ്ങി ശമറിയാക്കാരെ ദഹിപ്പിക്കണമെന്ന് ഒരു കാലത്ത് ചിന്തിച്ചയാളെ പെന്തിക്കോസ്തിയിൽ ആവസിപ്പിച്ച പരിശുദ്ധാത്മാവ് സ്നേഹത്തിന്റെ



## നിരന്തരമായ പ്രാർത്ഥനയും ധ്യാനവും ഈ പ്രപഞ്ചത്തിന്റെ സൃഷ്ടാവിനെ കൂടുതൽ അറിയുവാനുള്ള ശ്രമവും, തളരാത്ത സത്യാന്വേഷണവും, ആ വഴിയിൽ കൂടിയുള്ള യാത്ര 'ദൈവസ്നേഹം' ആണ്

പര്യായമായി രൂപാന്തരപ്പെടുത്തി. സ്നേഹത്തിന്റെ ഉറവ കണ്ടെത്തുവാൻ വിശുദ്ധ യോഹന്നാനെ ദർശനമുള്ളവനാക്കിയതും പരിശുദ്ധാത്മാവ് തന്നെ. നമ്മുടെ ഉള്ള് ശാന്തമായാൽ നമുക്കു ചുറ്റുമുള്ള പ്രകൃതിയും പ്രപഞ്ചവും ശാന്തമാകും. സൂര്യന്റെ ചൂട് ആഴിയെ മാടി വിളിക്കുന്നു. നീരാവിയായി അത് ഉയരുന്നു. കാറ്റ് അതിനെ നാനാ ഭാഗങ്ങളിലേയ്ക്ക് എത്തിക്കുന്നു. മഴയായി അത് വൃക്ഷലതാദികൾക്ക് ലഭിയ്ക്കുമ്പോൾ വൃക്ഷലതാദികൾക്ക് സമുദ്രവുമായി ബന്ധം വരുന്നു. അത് ഭൂമിയെ ആശ്രയിക്കുന്നു. ഭൂമിക്കു ബലം നൽകുന്നത് വേരുകൾ പരസ്പരം ബന്ധിക്കപ്പെട്ടിരിക്കുന്നതിനാലാണ്. 'ആകാശങ്ങൾ ദൈവത്തിന്റെ മഹത്വത്തെ അറിയിക്കുന്നു" മഴയും ചൂടും ഒരേ സ്ഥലത്തുനിന്നും ലഭ്യമാകുന്നു. സൂര്യനും, ചന്ദ്രനും, നക്ഷത്രങ്ങളും അതിന്റെ പ്രഭയാൽ ദൈവമഹത്വം വർദ്ധിപ്പിക്കുന്നു. ഒരു മനപ്പെട്ടുള്ള പ്രാർത്ഥനയിലൂടെ പരിശുദ്ധാത്മാവ് ആത്മീയ യാത്രയ്ക്കുവേണ്ടിയുള്ള പാതകളെയും സഞ്ചാരികളെയും വിശുദ്ധീകരിക്കുന്നു.

പല പൗരാണിക മതങ്ങളിലും ഓരോ വ്യക്തിയും അവരവരുടെ ആരാധനാ സ്ഥലത്ത് എത്തിച്ചേർന്ന് അവിടെനിന്നും ദൈവീക സാന്നിദ്ധ്യം സ്വയം ആവാഹിച്ച് തന്റെ ഉള്ളിൽ കുടികൊള്ളുന്ന തേജസ്സിന് ആത്മപൂജ നടത്തുകയാണ്. എന്നാൽ എപ്പിസ്കോപ്പൽ സഭകളെ സംബന്ധിച്ചിടത്തോളം വ്യക്തി സമൂഹത്തിനുവേണ്ടി പ്രാർത്ഥിക്കുകയും സമൂഹം ഒന്നു ചേർന്ന് വ്യക്തികൾക്ക് പരിശുദ്ധാത്മ ദാനങ്ങൾക്കായി അപേക്ഷിക്കുകയും ചെയ്യുന്നു. ഓരോരുത്തരും പ്രാപിച്ചിട്ടുള്ള താലന്തുകൾ പലിശയോടുകൂടി ദൈവസന്നിധിയിൽ തിരികെ ഏല്പിയ്ക്കുവാനുള്ള യോഗ്യതയ്ക്കായി ഏകാഗ്രമായി പ്രാർത്ഥിക്കുകയും ചെയ്യുകയാണ്.





# നമ്മെ അന്വേഷിക്കുന്ന ദൈവം

ശ്രീമതി ഗ്രേസി രാജു തയ്യിൽ

യഹോവയായ ദൈവം മനുഷ്യനെ വിളിച്ചു. "നീ എവിടെ" എന്ന് ചോദിച്ചു. (ഉല്പത്തി 3-9). മനുഷ്യനും ഭാര്യയും "യഹോവയായ ദൈവം തങ്ങളെ കാണാതിരിപ്പാൻ" തോട്ടത്തിലെ വൃക്ഷങ്ങളുടെ ഇടയിൽ ഒളിച്ചപ്പോഴാണ് ദൈവം ആദ്യമായി മനുഷ്യനെ വിളിച്ച് നീ എവിടെ എന്ന് ചോദിക്കുന്നത്.

സൃഷ്ടിയുടെ ആരംഭം മുതൽ ദൈവം നമ്മെ അന്വേഷിച്ചുകൊണ്ടിരിക്കുകയാണ്. ആകാശവും ഭൂമിയും അവയിലുള്ള സകല ചരാചരങ്ങളേയും സൃഷ്ടിച്ചതിനുശേഷം യഹോവയായ ദൈവം നിലത്തെ പൊടിയിൽ നിന്ന് അവന്റെ സ്വന്തം കൈയ്യാൽ മനുഷ്യനെ ഉണ്ടാക്കി. അവൻ നിർമ്മിച്ച "ഏദൻതോട്ടത്തിൽ" വേല ചെയ്യാനും അതിനെ കാപ്പാനും മാത്രമാണ് അവിടെ ആക്കിയത്. (ഉല്പത്തി 2-15). കൂട്ടായി അവന്റെ വാരിയെല്ലിൽ നിന്ന് ഒരു ഇണയേയും സൃഷ്ടിച്ചു. സകലവൃക്ഷത്തിന്റെയും ഫലം തിന്നുവാൻ അധികാരം കൊടുത്തെങ്കിലും നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ ഫലം മാത്രം തിന്നെരുതെന്ന് കല്പിച്ചിരുന്നു. ആ ഫലം തിന്ന് ദൈവത്തിന്റെ കല്പന ലംഘിച്ചപ്പോഴാണ് ദൈവത്തിന്റെ ആദ്യത്തെ വിളി മനുഷ്യനെ തേടിവന്നത്. അന്നുമുതൽ ഇന്നുവരെയും നമ്മുടെ പാപങ്ങൾ നിമിത്തം അവന്റെ തിരുമുമ്പിൽ നിന്ന് ഓടി ഒളിക്കുമ്പോഴാണ് ദൈവം നമ്മെ അന്വേഷിച്ചുകൊണ്ടിരുന്നത്.

യഹോവ ഭൂമിയിൽ മനുഷ്യരുടെ ഇടയിലേക്ക് നോക്കുകയും, ശ്രദ്ധിക്കുകയും, അന്വേഷിക്കുകയും ചെയ്യുന്ന പല സന്ദർഭങ്ങളും വി. വേദപുസ്തകം വായിച്ചാൽ നമുക്ക് കാണാവുന്നതാണ്. "ഞാൻ ദേശത്തെ നശിപ്പിക്കാതിരിക്കാൻ അതിനുള്ള മതിൽ കെട്ടി എന്റെ മുമ്പാകെ ഇടിവിൽ നില്ക്കേണ്ടതിന് ഒരു പുരുഷനെ അവരുടെ ഇടയിൽ അന്വേഷിച്ചു. ആരേയും കണ്ടില്ലാതാനും (യെഹ. 22-30)" ദൈവത്തെ അന്വേഷിക്കുന്ന ബുദ്ധിമാൻ ഉണ്ടോ എന്ന ദൈവം നോക്കുന്നു" (സങ്കീ 14-2, 53-2)

ബി.സി. 571-ാം ആണ്ടിൽ യെഹസ്ക്കിയേൽ പ്രവാചകന് ദൈവം ദർശനം നല്കിയപ്പോൾ "ദൈവം ഒരു മനുഷ്യനെ അന്വേഷിക്കുന്നു" എന്നു അറിയിച്ചു. അങ്ങനെ ദൈവം അന്വേഷിച്ചവരാണ് പഴയനിയമകാലത്തെ നമ്മുടെ പല പ്രവാചകന്മാരും, ന്യായാധിപന്മാരും, നീതിമാന്മാരും. ദൈവം ഭൂമിയിൽ നടത്താൻ പോകുന്ന ശിക്ഷാവിധികളെ കാലാകാലങ്ങളിൽ നീതിമാന്മാരെ മാത്രം നോക്കി അറിയിച്ചിരുന്നതായി നാം വി. വേദപുസ്തകത്തിൽ വായിച്ചിട്ടുണ്ടല്ലോ.

ജലപ്രളയത്തിനുമുമ്പ് നോഹയോടും സോദോംഗൊമോറയുടെ നാശത്തിനു മുമ്പ് അബ്ര

ഹാമിനേടും ദൈവം അവന്റെ അരുളപ്പാടുകൾ ജനത്തെ അറിയിച്ചു. അവരുടെ പാപങ്ങളിൽ നിന്ന് അവരെ പിന്തിരിപ്പിപ്പാൻ നിയോഗിച്ചതായി നാം വായിക്കുന്നുണ്ട്.

ഭൂമിയിൽ മനുഷ്യന്റെ പാപങ്ങൾ വർദ്ധിച്ചിരിക്കുന്നു എന്നും, അവന്റെ ഹൃദയ വിചാരങ്ങൾ ദോഷമുള്ളതെന്നും ദൈവം കാണുമ്പോഴാണ് ദൈവം അവനെ അന്വേഷിക്കുന്ന നീതിമാനേയും, ബുദ്ധിമാനേയും അന്വേഷിക്കുന്നത്. തന്റെ കോപം ഭൂമിയുടെ മേൽ മഴയായും, അഗ്നിയായും വർഷിച്ച സന്ദർഭങ്ങൾ നാം കണ്ടിട്ടുണ്ട്. മഴ, ഭൂമിക്കും മനുഷ്യനും ദൈവം നൽകുന്ന അനുഗ്രഹമാണ്. എത്ര ലഭിച്ചാലും മതിയാകാത്തതാണ്. അഗ്നി ശുദ്ധീകരിക്കുന്നതാണ്. പരിശുദ്ധാത്മാവിന്റെ പ്രതീകമാണ്. എന്നാൽ ദൈവം കോപിച്ചാൽ ഇവ രണ്ടും ഭൂമിയ്ക്കു ശാപമാണ്. നമ്മുടെ കർത്താവ് നമുക്ക് മുന്നറിയിപ്പ് തരുന്നു; നോഹയുടെ കാലത്ത് സംഭവിച്ചതുപോലെ മനുഷ്യപുത്രന്റെ കാലത്തും സംഭവിക്കും എന്ന്. ലോത്തിന്റെ കാലത്ത് സംഭവിച്ചതും ഇങ്ങനെതന്നെയായിരുന്നു.

നോഹയുടെയും, ലോത്തിന്റേയും കാലങ്ങളിൽ ഭൂമിയിൽ നിലനിന്നിരുന്ന പാപം അതിന്റെ മൂർദ്ധന്യാവസ്ഥയിൽ ഇന്നു നമ്മുടെ ഇടയിൽ നിലനില്ക്കുന്നു. അസാന്മാർഗ്ഗിക ജീവിതത്തിന് മക്കളെ പ്രേരിപ്പിക്കുന്ന മാതാപിതാക്കളേയും, ധനസമ്പാദനത്തിനായി പെറ്റമ്മയുടെ നഗ്നചിത്രങ്ങൾ മാധ്യമങ്ങളിൽ പ്രചരിപ്പിക്കുന്ന മക്കളേയും, സന്മാർഗ്ഗത്തിൽ കുഞ്ഞുങ്ങളെ വഴി നടത്തേണ്ട ഗുരുകാരണവന്മാർ കുഞ്ഞുങ്ങളെ തെറ്റിലേക്ക് നയിക്കുന്നതും, ഗർഭപാത്രം വാടകയ്ക്ക് കൊടുത്ത് ധനം സമ്പാദിക്കുന്നവരേയും, പെണ്ണും പെണ്ണും തമ്മിലും, ആണും ആണും തമ്മിലും വിവാഹം കഴിച്ച് വംശ വർദ്ധനയ്ക്കായി നൂതനമാർഗ്ഗങ്ങൾ തേടുന്നതും ഭർത്താവ് ഭാര്യയേയും , ഭാര്യ ഭർത്താവിനേയും അപരരോടൊപ്പം ജീവിക്കുവാൻ പരസ്പരം കരാർ ഒപ്പിട്ട് ധനം സമ്പാദിക്കുന്നതും അനുദിനം വാർത്താമാധ്യമങ്ങളിലൂടെ നാം അറിയാറുണ്ടല്ലോ.

ഇന്ന് ലോകം പാപത്തിന്റെ പടുകുഴിയിലേക്ക് കൂപ്പു കുത്തിക്കൊണ്ടിരിക്കുകയാണല്ലോ. ഒരു സാധാരണ ദൈവ പൈതലിന്റെ ജീവിതത്തിൽ ഇങ്ങനെയൊക്കെ സംഭവിക്കുകയില്ല. എന്ന് നമുക്ക് സമാധാനിക്കാമോ? കുത്തഴിഞ്ഞ ജീവിതം നയിക്കുന്ന യൗവ്വനക്കാരും പരസ്യ ജീവിതവും, രഹസ്യ ജീവിതവും തമ്മിൽ യാതൊരു ബന്ധവുമില്ലാതെ അഴിഞ്ഞാടുന്ന മനുഷ്യനും പുകവലി, മദ്യപാനം മയക്കുമരുന്ന് മറ്റ് ഇതര അശുദ്ധികൾ എന്നിവയോട് ജീവിച്ചിട്ട് വി. ശരീര രക്തങ്ങൾ അനുഭവിച്ച് നിത്യജീവൻ പ്രാപിക്കാൻ വ്യാമോഹിക്കുന്ന കപട വിശ്വാസികളും അങ്ങനെ ഭക്തിയുടെ കപടവേഷം ധരിച്ച് ജിവിക്കുന്ന നമ്മുടെ ഇടയിലേക്ക് നോക്കി " ദൈവം നീതിമാനായ ഒരുവനെ അന്വേഷിക്കുന്നു.

മതിൽ പണിയാനല്ല. ഇടിവിൽ നിൽക്കുവാൻ, പിളർപ്പിൽ വച്ച് പണിയപ്പെടുന്ന കല്ല് അതിന്റെ രൂപവും, ഭാവവും വലിപ്പവും വെടിയാൻ തയ്യാറാകണം. അഥവാ പരിശുദ്ധാത്മാവാകുന്ന പണിക്കാരന്റെ വചനമാകുന്ന ചുറ്റികകൊണ്ടുള്ള അടിയേൽക്കുവാൻ തയ്യാറാകണം. എങ്കിൽ മാത്രമേ പിളർപ്പിൽ നിന്ന് പണി പൂർത്തീകരിക്കുവാൻ സാധിക്കുകയുള്ളൂ.

പഴയ മനുഷ്യനെ അവന്റെ പ്രവർത്തികളോട് കൂടെ ഉരിഞ്ഞുകളഞ്ഞ് പുതുക്കം പ്രാപിച്ച പുതിയ മനുഷ്യനായി ജീവിക്കുവാൻ കാലം നമ്മെ സഹായിക്കട്ടെ. ലോകത്തിന്റെ പാപത്തിന് പരിഹാരയാഗമായി അർപ്പിക്കപ്പെട്ട ദൈവ കുഞ്ഞാടായ യേശു ക്രിസ്തുവിന്റെ സാക്ഷികളായി ജീവിച്ച് ലോകത്തിന്റെ പാപത്തെ കുറിച്ച് ജനത്തെ ബോധ്യപ്പെടുത്തുവാനുള്ള സാക്ഷികളായിട്ട് ദൈവം അന്വേഷിക്കുന്ന നീതിമാന്മാരായിട്ട് നമ്മെ തിരഞ്ഞെടുക്കാൻ തക്കവണ്ണം നമ്മെ ഓരോരുത്തരേയും ദൈവം ഉയർത്തട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.



## ആംബുലൻസിന്റെ താക്കോൽദാനം



പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സ്മരണാർത്ഥം ചെങ്ങന്നൂർ ഭദ്രാസനത്തിന് "മാർഫാ" നൽകുന്ന ആംബുലൻസിന്റെ താക്കോൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയെ ഏൽപ്പിക്കുന്നു. ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി സമീപം.



പ്രതികരണം

# അടിമത്തമല്ല നേർവഴി

ജിജി ജോർജ്ജ്

ഒരു വ്യക്തി ജന്മംകൊണ്ടാണ് സഭയുടെ അംഗമാകുന്നത് അതേ സമയം ജീവിതസാഹചര്യങ്ങളും അവനവന്റെ വിവേചന ശക്തിയുമാണ് അവനവന് യുക്തമായ രാഷ്ട്രീയ നിലപാടുകൾ കൈക്കൊള്ളുവാൻ പ്രേരിതമാകുന്നത്. സഭയുടെ അംഗമായതുകൊണ്ട് ഇന്ന രാഷ്ട്രീയ നിലപാടുകളേ സ്വീകരിക്കാവൂ എന്ന് പ്രചരിപ്പിക്കുന്നത് വ്യക്തി സ്വാതന്ത്ര്യത്തിന്മേലുള്ള കടന്നു കയറ്റമാണ്.

വർഗ്ഗരഹിത സമൂഹത്തിന്റെയും സ്ഥിതി സമത്വത്തിന്റെയും പ്രചുര പ്രവാചകനായ അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് 'ധർമ്മ ദീപ്തി' എന്ന ദിവ്യബോധന ഗ്രന്ഥത്തിൽ അഭിപ്രായപ്പെടുന്നത് ഇപ്രകാരമാണ്.

"കാൾ മാർക്സ് വിഭാവനം ചെയ്ത വർഗ്ഗരഹിത സമൂഹസൃഷ്ടിക്കു മതവും സഭയും തടസ്സമാകുമെന്ന ധാരണയാണ് അദ്ദേഹത്തെ നിരീശ്വര ഭൗതീകവാദിയാക്കുന്നത്. മാർക്സിന്റെ താല്പര്യം ഉൾക്കൊള്ളുന്ന ദൈവരാജ്യ സൃഷ്ടിയാണ് സഭയുടെ ലാക്ക് . ദൈവരാജ്യം കമ്മ്യൂണിസത്തെയോ ക്യാപിറ്റലിസത്തെയോ ഭയപ്പെടാതെ ദൈവത്തിലാശ്രയിച്ച് നീതിക്കും സ്വാതന്ത്ര്യത്തിനും വേണ്ടി നിൽക്കും". (Page No. 117)

ഇന്ന് മലങ്കര ഓർത്തഡോക്സ് സഭ നേരിടുന്ന ഗുരുതരമായ വെല്ലുവിളികളെ നാം തിരിച്ചറിയണം. ഈ പ്രതിസന്ധി ഘട്ടത്തിൽ സഭയെ സഹായിക്കുന്നവർ ആരായാലും അവരുടെ കൊടിയുടെ നിറം എന്തായാലും അവരുടെ പ്രവൃത്തിയിലെ നന്മ തിരിച്ചറിയുവാൻ നമുക്ക് കഴിയണം. ചില അന്ധമായ രാഷ്ട്രീയ കാഴ്ചപ്പാടുകൾ വെച്ചുപുലർത്തിയതിന്റെ പരിണിതഫലമാണ് അവർ തന്നെ നമ്മെ ചവുട്ടി മെതിച്ചുകൊണ്ടിരിക്കുന്നത്. സർവ്വംസഹമായ ഈ പരിശുദ്ധ സഭയെ കൊന്നാലും, തിന്നാലും വിശ്വാസികളുടെ പിന്തുണ ലഭിക്കുമെന്ന അനുഭവ പാഠമാണ് വീണ്ടും വീണ്ടും സഭയെ പീഢിപ്പിക്കുവാൻ ഭരണ കർത്താക്കളെ പ്രേരിപ്പിക്കുന്നത്. കോലഞ്ചേരി പള്ളിയിൽ സഭയ്ക്ക് അനുകൂലമായ കോടതി വിധി നിലവിലിരിക്കെ അതു നടപ്പിലാക്കി തരുന്നതിൽ സർക്കാർ വച്ചു പുലർത്തുന്ന നിഷ്ക്രിയത്വവും നിസംഗതയുമല്ലേ നിരീശ്വരത്വത്തേക്കാൾ അപകടകരം.

'15' ദിവസത്തിനകം പള്ളി തുറന്നു തരുമെന്നു കേരളത്തിന്റെ മുഖ്യമന്ത്രിക്കുവേണ്ടി കളക്ടർ മലങ്കര സഭയ്ക്ക് രേഖാമൂലം നൽകിയ ഉറപ്പ് 8 മാസം പിന്നിട്ടിട്ടും നിറവേറ്റുവാൻ തയ്യാറായിട്ടില്ല. നിരീശ്വരത്വത്തെക്കാൾ അപകടകരമായ ഈ നിർമനുഷ്യത്വം വിഘടിത വിഭാഗത്തിന്റെ തെരുവ് ഗുണ്ടായിസത്തിന് വളം വെച്ചു കൊടുത്തുകൊണ്ടിരിക്കുന്നു. ജനാധിപത്യത്തിന്റെ കാവലായ ഭരണാധികാരിക്ക് ഇതിൽപരം അപമാനം എന്താണ്?

'സിവിൽ കോടതി വിധികൾ കോടതിമൂലം തന്നെയാണ് നടപ്പിലാക്കേണ്ടത്. അതിന് യഥാകാലം വിധി നടത്തി ഹർജി നൽകി ഉത്തരവുകൾ

വെള്ളിയും പൊന്നും ഇല്ലാതിരുന്ന ആദിമ സഭയ്ക്ക് നസ്രായനായ യേശു സമ്പത്തും സ്വത്തുമായിരുന്നു.

വാങ്ങി കോടതിമൂലം നടത്തിക്കിട്ടണം" എന്ന് ആരൊക്കെയോ പ്രചരിപ്പിക്കുന്നത് ഇന്നത്തെ സർക്കാരിന്റെ മുഖം രക്ഷിക്കാനുള്ള അടവു നയമല്ലേ? യാക്കോബായ വിഭാഗത്തിന് പുത്തൻകുരിശിൽ കോടതിവിധി സർക്കാർ നടത്തിക്കൊടുത്തത് പിന്നെ എങ്ങനെയാണ്? വ്യക്തിക്ക് സ്ഥാനം കിട്ടുന്നതല്ല സഭയ്ക്ക് അധികാരം കിട്ടുന്നതാണ് വലുത്. ജനാധിപത്യ സംവിധാനത്തിൽ ജുഡീഷ്യറിയും ഉത്തരവുകൾ മുഖംനോക്കാതെ നടപ്പിലാക്കാനുള്ള ഉത്തരവാദിത്വം ഭരണചക്രം തിരിക്കുന്ന സർക്കാരിനുണ്ട്. ഇത് നടപ്പിൽ വരുത്തുമ്പോൾ എന്തെങ്കിലും ക്രമസമാധാന പ്രശ്നമുണ്ടായാൽ അതിനെ നിയന്ത്രിക്കുവാൻ സുസജ്ജമായ പോലീസ് സേനയും സംസ്ഥാനത്തിനുണ്ട്. ഭരണഘടനാപരമായ ചുമതലകൾ നിർവ്വഹിക്കാതെ ഒളിച്ചോടുന്ന ഭരണകർത്താക്കളെ അന്ധമായി പിൻതുണയ്ക്കുന്ന വാദഗതികൾ ഉന്നയിക്കുവാൻ ഒരു സഭാസ്നേഹിക്ക് കഴിയുകയില്ല.

ദൈവരാജ്യവും കമ്മ്യൂണിസവും വളരെയേറെ സമാനതകളുള്ള രണ്ടു വ്യവസ്ഥിതികളാണ്. ഉണ്ടായിരുന്നതെല്ലാം പൊതുവക എന്ന് എണ്ണി പങ്കിടുന്ന അനുകരണീയമായ മാതൃക ആദിമ സഭയുടെ ശൈലിയായിരുന്നു. (അപ്പോ. പ്രവൃത്തികൾ 2,3,4 അദ്ധ്യായങ്ങൾ) സമത്വസുന്ദരവും ചൂഷണരഹിതവുമായ ദൈവരാജ്യ വ്യവസ്ഥിതിയാണ് വാസ്തവത്തിൽ കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതിയുടെയും അടിത്തറ.

വെള്ളിയും പൊന്നും ഇല്ലാതിരുന്ന ആദിമ സഭയ്ക്ക് നസ്രായനായ യേശു സമ്പത്തും സ്വത്തുമായിരുന്നു. ചുങ്കക്കാരുടെയും പാപികളുടെയും പക്ഷം ചേർന്ന് നസ്രായൻ നിലവിലുണ്ടായിരുന്ന പകൽക്കൊള്ള നടത്തിയ വാണിഭക്കാരെ ചാട്ടവാറുകൊണ്ട് അടിച്ചോടിച്ചവനാണ്. അധികാരത്തിന്റെ മറവിൽ കവർച്ചയും ചൂഷണവും നടത്തുന്ന വരേണ്യവർഗ്ഗത്തിന് നസ്രയൻ ഒരു ചോദ്യചിഹ്നമാണ്.

സ്വതന്ത്രഭാരത്തിന്റെ ശില്പിയായ ജവഹർലാൽ നെഹ്റുവും, മലയാളിയായ കേന്ദ്ര കാബിനറ്റ് മന്ത്രി എ.കെ. ആന്റണിയും നിരീശ്വരവാദികൾ ആയതിനാൽ അവരുടെ നന്മകളെ നാം കണ്ണടച്ച് എതിർക്കാറുണ്ടോ? നിരീശ്വരവാദത്തിൽ വിശ്വസിക്കുന്ന എം.വി. രാഘവനെയും, കെ.ആർ. ഗൗരിയമ്മയെയും യു.ഡി.എഫിന് ഉൾക്കൊള്ളാൻ കഴിയുന്നുണ്ട്. ദൈവനാമത്തിലുള്ള പ്രതിജ്ഞ ഉപേക്ഷിച്ച് ദൃഢപ്രതിജ്ഞ ചെയ്ത മന്ത്രി ഇപ്പോഴും മന്ത്രിസഭയിൽ ഉണ്ട്. ഭാരതം പോലുള്ള മതേതര രാജ്യത്തിൽ രാഷ്ട്രീയ നിലപാടുകൾ ഉചിതമായതു തെരഞ്ഞെടുക്കുവാൻ വിശ്വാസിക്കും, അവിശ്വാസിക്കും ഒരേപോലെ സ്വാതന്ത്ര്യമുണ്ട്. തെറ്റിനെ തെറ്റായിത്തന്നെ കാണുവാനും അതിനെതിരെ പ്രതികരിക്കുവാനുമുള്ള ആർജ്ജവത്വം കൈമോശം വരാതെ പരിശുദ്ധ സഭയോട് കൂറും സ്നേഹവും പുലർത്തുവാൻ നമുക്ക് യത്നിക്കാം. സകലസത്യത്തിലും വഴിനടത്തുന്ന പരിശുദ്ധാത്മാവാം ദൈവമേ; ഈ പെന്തിക്കോസ്തിയുടെ നാളുകളിൽ സത്യവും അസത്യവും തിരിച്ചറിഞ്ഞു നേർപാത തെരഞ്ഞെടുക്കുവാനുള്ള ആന്തരിക വെളിച്ചം തന്നു അനുഗ്രഹിക്കേണമേ എന്നു പ്രാർത്ഥിക്കാം.



## ബാലസമാജം വാർഷിക സമ്മേളനം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ചെങ്ങന്നൂർ ഭദ്രാസന ബാലസമാജം വാർഷിക സമ്മേളനം 2012 ഏപ്രിൽ 29-ാം തീയതി ഞായറാഴ്ച ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രലിൽ വെച്ച് റവ. ഫാ. ഗീവർഗ്ഗീസ് ശാമുവേലിന്റെ അദ്ധ്യക്ഷതയിൽ നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ജോഷ്വാ മാർ നിക്കോദിമോസ് ഉദ്ഘാടന കർമ്മം നിർവ്വഹിക്കുകയും റവ. ഫാ. തോമസ് ജോസഫ്, ശ്രീ. ജി. വർഗ്ഗീസ്, ശ്രീ. ബൈജു കെ. മാത്യു, ശ്രീമതി ആനി കെ. തോട്ടുപുറം, ശ്രീ. സോനു സോളമൻ, ശ്രീ. സുജിൻ വി. മാപ്പിള, ശ്രീ. പ്രവീൺ മാത്യു കുര്യൻ, ശ്രീ. അനു തോമസ്സ് എന്നിവർ ആശംസകൾ അർപ്പിക്കുകയും ചെയ്തു. തുടർന്ന് റവ. ഫാ. ഐസക് ബി. പ്രകാശ് "നേരുള്ളവർക്ക് ഇരുട്ടിൽ വെളിച്ചം ഉദിക്കുന്നു" (സങ്കീ. 112:4) എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ് നയിച്ചു.



# മക്കളെ ചൊല്ലി... തുടർച്ച

ഫാ.പി.കെ. കോശി

***ചുവടുകൾ സൂക്ഷിക്കുക (Watch your steps)***

പ്രവർത്തനങ്ങൾ ശ്രദ്ധയോടും സൂക്ഷ്മതയോടും നിർവ്വഹിക്കുക എന്നതാണ് അർത്ഥം. പഠിയ്ക്കുന്ന വിദ്യാർത്ഥി എത്രയും ശ്രദ്ധ നൽകുക. ശ്രദ്ധിച്ചില്ലെങ്കിൽ വഴുതി വീഴാൻ സാദ്ധ്യതയുണ്ട്. ഇത് അപകടങ്ങൾ ക്ഷണിച്ചുവരുത്തും. അശ്രദ്ധ മുഖാന്തിരം അനേകം ജീവിതങ്ങൾ തട്ടി മറിഞ്ഞ് നാശോന്മുഖമായിട്ടുണ്ട്.

ജീവിതത്തിൽ വിജയം നേടിയവരെന്നു കരുതപ്പെടുന്ന 750 പേരുടെ വിജയരഹസ്യം സംബന്ധിച്ച് ഒരന്വേഷണം അമേരിക്കയിലെ ചില മനശാസ്ത്രജ്ഞന്മാർ നടത്തുകയുണ്ടായി. സാമ്പത്തിക നേട്ടം കൈവരിച്ചതായിരുന്നില്ല വിജയത്തിന്റെ അളവുകോൽ. തങ്ങളുടെ ബുദ്ധിശക്തിയും കഴിവുകളും സമൂഹത്തിന്റെ ഗുണത്തിന് എപ്രകാരം വിനിയോഗിച്ചു എന്നതായിരുന്നു അടിസ്ഥാനമായെടുത്തത്. ഏറ്റവുമധികം വിജയിച്ചവരും താഴേപടിയിൽ നിൽക്കുന്നവരും തമ്മിലുള്ള വ്യത്യാസം മൂന്ന് കാര്യത്തിൽ കണ്ടെത്തി. ലക്ഷ്യം നേടാനുള്ള സ്ഥിരോത്സാഹം, ഉദ്ദിഷ്ട ഫലത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കാനുള്ള കഴിവ്, തനിക്കെന്തും സാധിക്കുമെന്ന ബോധവും തന്റെ കഴിവിലുള്ള ആത്മവിശ്വാസവും ഈ മൂന്നുകാര്യങ്ങൾ മൂലം വിജയം കൂടുതലായി ലഭിച്ചുവെന്ന് സമർത്ഥിക്കപ്പെട്ടിരിയ്ക്കുന്നു. മഹാത്മാക്കളുടെ പ്രത്യേക ഗുണങ്ങളെക്കുറിച്ചുള്ള പഠനത്തിലും മേൽപ്പറഞ്ഞ മൂന്ന് കാര്യങ്ങളാണ് ശ്രേഷ്ഠമായി കണ്ടെത്തിയത്.

ആകാശത്തുകൂടി പറക്കുന്ന പക്ഷികൾ അതിന്റെ ഇരു ചിറകുകളും നിശ്ചലമായി വെയ്ക്കാതെ പ്രവർത്തനക്ഷമമാകുമ്പോൾ വായുമണ്ഡലത്തെയും കീറി മുറിച്ചുകൊണ്ട് മുകളിലേക്ക് ഉയരുവാനും അകലത്തേയ്ക്ക് പറന്നു പോകാനും സാധിക്കുന്നു. ബ്രേക്കില്ലാത്ത വാഹനം ഉപയോഗശൂന്യമാകുന്നു എന്നു മാത്രമല്ല അത് അപകടകാരണവുമാകുന്നു. നോ പറയേണ്ട പലതിനോടും നോ പറയുവാൻ കഴിയുക. പലതിനോടും അരുത് എന്ന് പറയാൻ കഴിയാത്ത വ്യക്തി തനിക്കു തന്നെയും സമൂഹത്തിനും അനർത്ഥം വരുത്തിവയ്ക്കും. ഒന്നിനോടും അരുത് എന്ന് പറയരുത് എന്ന സിദ്ധാന്തമാണ് ഇന്നത്തെ സമൂഹം ഉയർത്തിപ്പിടിക്കുന്നത്. തക്കസമയത്ത് അരുത് എന്ന് പറയാൻ കഴിയാത്ത വ്യക്തിത്വം ഒരിക്കലും ശക്തിപ്രാപിക്കുകയില്ല എന്നാണ് മനശാസ്ത്രജ്ഞരുടെ അഭിപ്രായം. പുരാതന ദാർശനികനായ പൈതഗോറസിന്റെ വാക്കുകളിൽ വളരെ പഴക്കമുള്ള രണ്ടു ചെറിയ വാക്കുകളാണ് Yes and No. എന്നാൽ ഈ പദങ്ങളാണ് നമ്മുടെ ഗാഢമായ ശ്രദ്ധയും ചിന്തയും അർഹിക്കുന്നത്. മറ്റു ചിലർ നമ്മെ ആക്കിത്തീർക്കാൻ ശ്രമിക്കുന്നതിനോടു No എന്ന് പറയുവാനും ഈശ്വരൻ നമ്മെപ്പറ്റി പ്രതീക്ഷിക്കുന്നതിനോട് Yes എന്ന് പ്രതികരിക്കാനും കഴിയണം.

യഥാർത്ഥ സമയത്ത് No എന്ന് പറഞ്ഞ വ്യക്തിയാണല്ലോ വി. വേദപുസ്തകത്തിൽനാം കാണുന്ന പൂർവ്വപിതാവായ യൗസേഫ്. സുന്ദരനായിരുന്ന ജോസഫിൽ മോഹപരവശയായി

മാറുന്ന പൊത്തീഫറിന്റെ ഭാര്യ. ഏതൊരു യുവാവും വീണുപോകുന്ന സാഹചര്യം എന്നാൽ വ്രതനിഷ്ഠയും ശുദ്ധിയും സൂക്ഷ്മതയുമുള്ളവനായിരുന്ന യോസഫ് ദൃഢസ്വരത്തിൽ നോ എന്നു പറഞ്ഞ് രക്ഷപെടുന്നു. പക്ഷേ പല പീഢനങ്ങളും അനുഭവിക്കേണ്ടിവന്നു. ഓരോ ദിവസവും പ്രലോഭനങ്ങളെ നേരിടുമ്പോൾ നോ എന്ന് പ്രതിവചിക്കാൻ കഴിയണം. അത് നമ്മുടെ സ്വഭാവമായി വളർത്തിയെടുക്കണം.

"നിങ്ങൾ എന്താകണമെന്ന് നിങ്ങൾ പതിവായി സങ്കൽപ്പിക്കുന്നുവോ അതുപോലെ ആകുന്നതിനുള്ള ഗാഢമായ ഒരു പ്രവണത മനുഷ്യപ്രകൃതിയിലുണ്ട്" എന്ന് ഒരു മനശാസ്ത്രജ്ഞൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ധനം വേണ്ടപ്രകാരം ഉപയോഗിക്കാനുള്ള കഴിവ് ഒരുവന്റെ സ്വഭാവ വിശേഷത്തിന്റെ പ്രധാന ഭാഗമാണ്. ധനം സമ്പാദിക്കുന്നതിൽ കാര്യവിചാരകത്വ ദർശന ആവശ്യമാണ്. "വന്നതു വരവ് ചെന്നത് ചെലവ്"എന്ന മട്ടിൽ ഭാവിയെപ്പറ്റി സൂക്ഷ്മതയില്ലാതെ പടവുകൾ ചവിട്ടിയാൽ നാശത്തിലേക്കായിരിക്കും എത്തുക. ജീവിതമാകുന്ന പടികൾ അഥവാ പടവുകൾ ചവിട്ടുകയും ഇറങ്ങുകയും ചെയ്യുമ്പോൾ Watch Your Step നമ്മുടെ ചുവടുകൾ, ചുവടുവയ്പുകൾ സൂക്ഷിയ്ക്കുക.

***(4) സമയം തക്കത്തിൽ ഉപയോഗിക്കുക***

വിശുദ്ധനായ പൗലോസ് ശ്ലീഹാ എഫേസ്യ സഭയ്ക്ക് ലേഖനം എഴുതുമ്പോൾ പ്രത്യേകം ഓർമ്മിപ്പിയ്ക്കുന്നു. "ഇത് ദുഷ്കാലമാകയാൽ സമയം തക്കത്തിൽ ഉപയോഗിച്ചുകൊൾക.'' പലരിൽ നിന്നും പലപ്പോഴും കേൾക്കുന്ന പരാതിയാണ് ഒന്നിനും സമയമില്ല എന്നത്. സ്വന്തം അലസതയും പിടിപ്പുകേടും മൂടിവയ്ക്കാനുള്ള ഉപാധിയാണ് സമയമില്ല എന്ന ഉപശാന്തിയിലൂടെ ഉണ്ടാകുന്നത്. രാവും പകലും പ്രവർത്തനങ്ങളിൽ ഒരുപോലെ വ്യാപൃതനായിരുന്ന പൗലോസ് അപ്പോസ്തോലൻ പറയുന്നു നിങ്ങളുടെ സമയം പൂർണ്ണമായും പ്രയോജനപ്പെടുത്തുവീൻ എന്ന് (Make good use of every opportunity you have). നമുക്കു ലഭിക്കുന്ന സമയം എങ്ങനെ വിനിയോഗിക്കുന്നു എന്നതിനെ അനുസരിച്ചിരിക്കും നമ്മുടെ കാര്യശേഷി. എത്രസമയം ലഭിച്ചു എന്നതല്ല ലഭിച്ച സമയം എങ്ങനെ ഉപയോഗിച്ചു എന്നതാണ് പ്രധാനം. സാധാരണക്കാരനായാലും നേതൃനിരയിലുള്ളവനായാലും ദിവസത്തിന് 24 മണിക്കൂർ മാത്രമേയുള്ളൂ. അലസരും സമയംകൊല്ലികളുമായ ആളുകളുടെ സംഗമസ്ഥലങ്ങൾ പലയിടത്തും "മെനക്കേടുമുക്കുകളാ"യി മാറിയിരിക്കുന്നു.

ഏതുകാര്യം എപ്പോൾ ചെയ്യണം എന്നുള്ള തീരുമാനം അത്യാവശ്യമാണ്. അതുപോലെ ഏതെല്ലാം കാര്യങ്ങൾ ചെയ്യാൻ പാടില്ല എന്നും നിശ്ചയിക്കണം. എന്തിനു മുൻഗണന നൽകണം എന്നതും പരിഗണിയ്ക്കണം. ശരിയായ ഒരു പ്ലാനിംഗ് ഉണ്ടാക്കിയാൽ സമയം പാഴാകാതിരിയ്ക്കാൻ സാധിയ്ക്കും. ഓരോ ദിവസത്തെയും പ്രവർത്തനം വിലയിരുത്തി പ്രയോജനരഹിതമായി സമയം എത്ര ചിലവാക്കി എന്ന് മനസ്സിലാക്കിയെടുക്കാം. പണത്തേക്കാൾ വിലയേറിയതാണ് സമയം. പണം നഷ്ടമായാൽ അദ്ധ്വാനം കൊണ്ട് അതുണ്ടാക്കാൻ കഴിയും. സമയം പോയാൽ അത് എന്നെന്നേക്കുമായി നഷ്ടമാകുന്നു. അത് തിരിച്ചുകിട്ടുകയില്ല. Time and Tide Wait for no man സമയം ആരെയും കാത്തിരിക്കുകയില്ല. കടന്നുപോകുന്ന മത്സ്യത്തിനു സമമാണ് സമയം എന്നു പറയും. മീൻ കടന്നുവരുമ്പോൾ വല വീശിയാൽ അതിനെ ലഭ്യമാകും. ഇപ്രകാരമാണ് പ്രവർത്തന ക്ഷമമാകുന്ന വ്യക്തികൾ.

വി. വേദപുസ്തകത്തിൽ ബുദ്ധിമാനായ കാര്യവിചാരകനെക്കുറിച്ചു പറയുന്നു. സമയം തക്കത്തിൽ ഉപയോഗിക്കുന്നവനാണ് യഥാർത്ഥ കാര്യവിചാരകൻ. വേദപുസ്തകത്തിൽ 'ഇന്ന്' എന്നുള്ളത് ആവർത്തിച്ചു കേൾക്കുന്ന പദമാണ്. ഇന്ന് നിങ്ങൾ അവന്റെ ശബ്ദം കേൾക്കുന്നെങ്കിൽ നിങ്ങളുടെ ഹൃദയം കഠിനമാകരുത്. കർതൃപ്രാർത്ഥനയിൽ പ്രാർത്ഥിക്കുന്നത് ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു നൽകേണമേ എന്നാണ്. അതുപോലെ മറ്റൊരുപമയിൽ പിതാവ് മകനോട് പറയുന്നു . മകനെ നീ ഇന്ന് എന്റെ മുന്തിരി തോട്ടത്തിൽ പോയി വേല ചെയ്യുക. വർത്തമാനകാലത്ത് ജീവിയ്ക്കാനാണ് നാം ശ്രമിക്കേണ്ടത്. ഭൂതകാലത്തെക്കുറിച്ച് അയവിറക്കിയും ഭാവിയെപ്പറ്റി ദിവാസ്വപ്നം കണ്ടും കഴിയുകയല്ല ആവശ്യം. ഇന്നലെകളുടെ പോരായ്മകളെയും പരാജയങ്ങളെയും അപ്രകാരം നിലനിർത്തുകയല്ല മറിച്ച് അവ ഇന്ന് നമുക്ക് തിരുത്തുവാനും പരിഹരിയ്ക്കാനും കഴിയണം. നാളേയ്ക്കുവേണ്ടി അഥവാ ഭാവിയ്ക്കുവേണ്ടിയുള്ള അടിത്തറ ഇടേണ്ടത് ഇന്നാണ്.ഇന്ന് ചെയ്യാനുള്ളതും ചെയ്യാവുന്നവയുമായവ ഇന്നുതന്നെ പൂർത്തീകരിയ്ക്കുക എന്ന പ്രമാണം നടപ്പാക്കണം. ലോട്ടറി വിൽക്കുന്നവൻ നാളെ നാളെ എന്ന് എപ്പോഴും പറഞ്ഞുകൊണ്ടിരിക്കും ഇത് പലരുടെയും ഉപബോധ മനസ്സിൽ പതിയുന്നതുകൊണ്ട് ഇന്ന് എന്നതിന്റെ പ്രസക്തിയും പ്രാധാന്യവും പലപ്പോഴും നാം വിസ്മരിക്കുന്നു.



# അനാഥത്വത്തിന്റെ നിലവിളി

ഫാ. പി.വി. ജോൺ

യിസ്രായേൽ ജനതയുടെ ചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം ഇവിടെ ആരംഭിക്കുന്നു. യൗസേഫും സഹോദരന്മാരും മിസ്രയീമിൽ സുഭിക്ഷമായി ജീവിച്ചു. അവരുടെ കാലശേഷം ഏറെക്കാലം അവരുടെ സന്തതി പരമ്പരകൾക്കും നല്ല കാലമായിരുന്നു. എന്നാളും ഒരുപോലെ ജീവിതം സുഖകരമായി പോകുക അസ്വാഭാവികമാണ്. കാലം കുറെ കഴിഞ്ഞപ്പോൾ അ വരുടെ അവസ്ഥയ്ക്ക് മാറ്റം സംഭവിച്ചു. പുറ: 1:7,8. യിസ്രായേൽ മക്കൾ സന്താന സമ്പന്നരായി അത്യന്തം വർദ്ധിച്ച് പെരുകി ബലപ്പെട്ടു. ദേശം അവരെക്കൊണ്ട് നിറഞ്ഞു. അനന്തരം യൗസേഫിനെ അറിയാത്ത പുതിയ ഒരു രാജാവ് മിസ്രയീമിൽ ഉണ്ടായി. യിസ്രായേൽ ജനതയുടെ ബാഹുല്യവും ശക്തിയും മിസ്രയീമരിൽ ഭയം ഉളവാക്കി യിസ്രായേൽക്കാരെ അവർ പീഡിപ്പിക്കുവാൻ തുടങ്ങി. അവരെക്കൊണ്ട് കഠിനമായ വേല ചെയ്യിപ്പിച്ചു. കളിമണ്ണുകൊണ്ട് ഇഷ്ടിക ഉണ്ടാക്കുവാനും, വയലിലെ സകല വേലകളും ചെയ്യുവാനും അവർ നിർബന്ധിതരായി. യിസ്രായേൽക്കാരുടെ ജനസംഖ്യാനിയന്ത്രണത്തിന് രാജാവ് സൂതികർമ്മിണികളെ നിയോഗിച്ചു. യിസ്രായേൽക്കാർക്കു ജനിക്കുന്ന കുട്ടികൾ ആണാണെങ്കിൽ ഉടനെ കൊന്നുകളയാൻ അവരെ ചുമതലപ്പെടുത്തി. സൂതികർമ്മിണികൾ യഹോവയാം ദൈവത്തെ ഭയപ്പെടുന്നതിനാൽ ആൺകുഞ്ഞുങ്ങളെ ജീവനോടെ രക്ഷിച്ചു. ഫറവോന്റെ കോപം ജ്വലിച്ചു. യിസ്രാ

"അവൾ അതു തുറന്നാറെ പൈതലിനെ കണ്ടു; കുട്ടിയിതാ കരയുന്നു. അവൾക്ക് അതിനോട് അലിവുതോന്നി"
പുറ: 2:6



യേൽക്കാർക്കു ജനിക്കുന്ന ആൺകുട്ടികളെയെല്ലാം നദിയിൽ ഒഴുക്കിക്കളയണമെന്നും, പെൺകുട്ടികളെ ജീവനോടെ രക്ഷിക്കണമെന്നും ഫറവോൻ കല്പന പുറപ്പെടുവിച്ചു.

ഈ വലിയ പ്രതിസന്ധിയുടെ നടുവിലാണ് മോശെയുടെ ജനനം. മോശെയുടെ മാതാപിതാക്കന്മാരെക്കുറിച്ച് പുറപ്പാടുപുസ്തകം പറയുന്നു: പുറ. 2:1. എന്നാൽ ലേവി കുടുംബത്തിലെ ഒരു പുരുഷൻ പോയി ഒരു ലേവികന്യകയെ പരിഗ്രഹിച്ചു. അവൾ ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിച്ചു. എന്നാൽ പുറ: 6:20 ലും സംഖ്യാ: 26:59 ലും മോശെയുടെ മാതാപിതാക്കന്മാരുടെയും സഹോദരങ്ങളുടെയും പേരുകൾ രേഖപ്പെടുത്തിയിട്ടുണ്ട്. പുറ: 6:20 ൽ അമ്രാം തന്റെ പിതാവിന്റെ സഹോദരിയായ യോഖേബോദിനെ വിവാഹം കഴിച്ചു. അവൾ അവന് അഹറോനെയും മോശയെയും പ്രസവിച്ചു എന്നു വായിക്കുന്നു. സംഖ്യാ:26:59 ൽ 'അമ്രാമിന്റെ ഭാര്യയ്ക്ക് യോഖേബോദ് എന്നു പേർ. അവൾ മിസ്രയീം ദേശത്തുവച്ച് ലേവിക്കു ജനിച്ച മകൾ. അവൾ അമ്രാമിന് അഹറോനെയും മോശയെയും അവരുടെ സഹോദരിയായ മിറിയാമിനെയും പ്രസവിച്ചു' എന്ന് എഴുതിയിരിക്കുന്നു. മോശെ അഹറോന്റെയും മിറിയാമിന്റെയും ഇളയ സഹോദരൻ ആയിരുന്നുവെന്ന് പിന്നീട് മനസ്സിലാകുന്നു. മോശെ സൗന്ദര്യമുള്ളവൻ എന്നു കണ്ടിട്ട് അവനെ കൊല്ലാൻ മനസ്സില്ലാതെ അവനെ മൂന്നുമാസം ഒളിപ്പിച്ചു വച്ചു. ഒളിപ്പിച്ചു വയ്ക്കാൻ കഴിയാതെ വന്നപ്പോൾ ഒരു ഞാങ്ങണപ്പെട്ടിയിൽ ആക്കി അവനെ നദിയുടെ അരികിൽ ഞാങ്ങണയുടെ ഇടയിൽ വച്ചു. അവന് എന്തു സംഭവിക്കുമെന്ന് അറിയാൻ അവന്റെ സഹോദരി ദൂരത്ത് നോക്കിനിന്നു. അപ്പോൾ ഫറവോന്റെ പുത്രി ദാസിമാരോടൊപ്പം നദിയിൽ കുളിക്കാൻ വന്നു. അവൾ പെട്ടകം കാണുകയും ദാസിമാരെക്കൊണ്ട് അതെടുപ്പിച്ചുകൊണ്ടുവരികയും ചെയ്തു. അപ്പോൾ കണ്ട കാഴ്ചയാണ്; പുറ. 2:6 ൽ പറയുന്നത്; 'അവൾ അതു തുറന്നാറെ പൈതലിനെ കണ്ടു; കുട്ടിയിതാ കരയുന്നു.'

പെട്ടി തുറന്നപ്പോൾ കേട്ട കുട്ടിയുടെ ദീനരോധനം കഠിനഹൃദയനായ ഫറവോന്റെ പുത്രിയുടെ കരളലിയിച്ചു. രാജകല്പനയനുസരിച്ചു കൊല്ലപ്പെടേണ്ട കുട്ടിയായിരുന്നിട്ടും അതിനെ പരിരക്ഷിക്കാൻ രാജകുമാരി തയ്യാറായി. ആധുനിക തലമുറ തിരിച്ചറിയേണ്ട വിലയേറിയ ചില ജീവിതമൂല്യങ്ങൾ ആ കുട്ടിയുടെ കരച്ചിലിലും രാജകുമാരിയുടെ പ്രതികരണത്തിലും അന്തർലീനമായി കിടപ്പുണ്ട്. കരയുന്ന കുട്ടിയോട് നീയെന്തിനാണ് കരയുന്നതെന്നു ചോദിച്ചാൽ മൂന്നുമാസം പ്രായമായ ആ ശിശുവിന് വീണ്ടും വാവിട്ടു കരയുവാനല്ലാതെ മറുപടി പറയുവാൻ കഴിയുകയില്ല. എന്നാൽ തിരിച്ചറിവുള്ള മനുഷ്യന് ആ കരച്ചിലിൽ നിന്ന് ചിലത് വായിച്ചെടുക്കാൻ കഴിയും. ഒന്നാമത്, ആ കരച്ചിലിൽ വിശപ്പിന്റെ വേദനാശബ്ദം ശക്തമായി പ്രതിധ്വനിക്കുന്നു. സ്നേഹനിധിയായ അവന്റെ അമ്മ അവനെ ഉപേക്ഷിക്കുന്നതിനുമുമ്പ് അവന് വയറുനിറയെ മുലപ്പാൽ നൽകിയിരുന്നുവെന്നതിൽ സംശയത്തിന് അവകാശമില്ല. ഞാങ്ങണപ്പെട്ടിയിൽ വളരെനേരം കിടക്കേണ്ടി വന്ന അവൻ വിശന്നു. അവന്റെ വിശപ്പു വിളിച്ചറിയിക്കാൻ കരച്ചിലല്ലാതെ മറ്റൊരു മാർഗ്ഗവും അവനില്ല. അവൻ അമ്മയുടെ മുലപ്പാലിനുവേണ്ടിയാണ് കരയുന്നത് വാത്സല്യനിധിയായ ഒരമ്മയ്ക്ക് അതു മനസ്സിലാകും. ഇവിടെ ഈ ശിശുവിന്റെ ദീനാവസ്ഥ വിധി വൈപരീത്യമാണെന്ന് വേണമെങ്കിൽ സമാധാനിക്കാം. അവന്റെ മാതാവിന് ഓടിവന്ന് മുലപ്പാൽ കൊടുക്കാൻ അടക്കാൻ കഴിയാത്ത ആഗ്രഹമുണ്ട്. പക്ഷെ, മുലപ്പാൽ നിഷേധിക്കപ്പെടുന്ന ശിശുക്കളുടെ നിലവിളിയായി ഇന്നത്തെ തലമുറയ്ക്ക് ഇത് ശ്രവിക്കാൻ കഴിയണം. അവന് അവകാശപ്പെട്ടതും അവനുവേണ്ടി മാത്രം ദൈവം ഒരുക്കിവച്ചിരിക്കുന്നതുമായ മുലപ്പാൽ നിഷേധിക്കപ്പെടുന്ന കുട്ടികളുടെ സംഖ്യ ഇന്ന് വിരളമല്ല. പരിഷ്കാരം വർദ്ധിക്കുകയും സൗന്ദര്യബോധം കൂടുകയും ചെയ്തതിനാലാണ് ഇന്നത്തെ തലമുറ തങ്ങളുടെ കുട്ടികളോടുള്ള പ്രതിബദ്ധത വിസ്മരിക്കുന്നത്. മനുഷ്യൻ കൂടുതൽ

പരിഷ്കാരം
വർദ്ധിക്കുകയും
സൗന്ദര്യബോധം കൂടുകയും
ചെയ്തതിനാലാണ്
ഇന്നത്തെ തലമുറ
തങ്ങളുടെ കുട്ടികളോടുള്ള
പ്രതിബദ്ധത
വിസ്മരിക്കുന്നത്.

കൂടുതൽ സ്വാർത്ഥമതികളായിക്കൊണ്ടിരിക്കുന്നുവെന്ന സത്യം നിഷേധിക്കാൻ കഴിയുകയില്ല. ഒരിക്കൽ ട്രെയിനിൽ യാത്ര ചെയ്തുകൊണ്ടിരിക്കുമ്പോൾ കണ്ട രണ്ടു കാഴ്ചകൾ മനസ്സിൽ നിന്നു മായാതെ കിടക്കുന്നു. സംസ്ക്കാര സമ്പന്നമായ ഒരു കുടുംബം സഹയാത്രികരായി ഉണ്ടായിരുന്നു. അവരുടെ വസ്ത്രധാരണ രീതിയും സംസ്കാരവുമൊക്കെ സാമ്പത്തിക ഭദ്രതയുള്ള ഒരു കുടുംബത്തിന്റെ പ്രതീതി ഉളവാക്കി. കേരളത്തിനു വെളിയിൽ എവിടെയോ ജോലി ചെയ്യുന്നവരാണ് അവർ എന്ന് പെരുമാറ്റംകൊണ്ട് വ്യക്തമായിരുന്നു. കുറെദൂരം യാത്ര ചെയ്തു കഴിഞ്ഞപ്പോൾ ചെറുപ്പക്കാരിയായ മാതാവിന്റെ മടിയിൽ ഉറങ്ങിക്കിടന്ന, ഏതാണ്ട് മൂന്നുനാലു മാസം പ്രായമായ കുട്ടി ഉണർന്നു കരയുവാൻ തുടങ്ങി. കുട്ടിയുടെ കരച്ചിൽ നിർത്തുവാൻ ആ അമ്മ ആവുംവിധം ശ്രമിച്ചുവെങ്കിലും പ്രയോജനമുണ്ടായില്ല. കൂടെയുണ്ടായിരുന്ന മദ്ധ്യവയസ്കയായിരുന്ന സ്ത്രീ കുട്ടിയുടെ കരച്ചിലിനു കാരണം വിശപ്പാണെന്ന് തിരിച്ചറിഞ്ഞു. പെട്ടെന്ന് കുട്ടിയുടെ അമ്മ ബാഗിൽ സൂക്ഷിച്ചിരുന്ന കുപ്പിപ്പാൽ കുട്ടിയുടെ വായിൽ തിരുകിവച്ചു. പാലു കുടിച്ചു കുട്ടി പിന്നെയും മയങ്ങി. കുട്ടിക്കായി ദൈവം ഒരുക്കി വച്ചിരിക്കുന്ന മുലപ്പാൽ കൊടുക്കാൻ ആ മാതാവിന് വൈമുഖ്യം. ഒരു പക്ഷെ ലജ്ജയാകാം അതിന് ആ മാതാവിനെ പ്രേരിപ്പിച്ചത്. ഒരു കാര്യം വ്യക്തമായിരുന്നു. മുലപ്പാൽ കൊടുക്കാൻ ആഗ്രഹിച്ചാൽ തന്നെയും അതിനു സാദ്ധ്യമാകാത്ത വേഷവിധാനമായിരുന്നു ആ മാതാവിന്റേത്. ഈ കുപ്പിപ്പാലിലൂടെ ആ മാതാവ് കുഞ്ഞിന് നിഷേധിക്കുന്നത് ശൈശവകാലത്തെ വളർച്ചയ്ക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്ത മുലപ്പാൽ മാത്രമല്ല, ഒരമ്മയുടെ വാത്സല്യവും കരുതലും അവൻ കാലാന്തരത്തിൽ വളർത്തിയെടുക്കേണ്ട സംസ്കാരവുമൊക്കെയാണെന്ന് ഒരു പക്ഷെ അറിയുന്നില്ലായിരിക്കാം. എന്നാൽ അവരോടൊപ്പം യാത്ര ചെയ്ത അത്ര സംസ്ക്കാര സമ്പന്നയല്ലാത്ത ഒരു സാധാരണ സ്ത്രീ തന്റെ കരയുന്ന കുട്ടിക്ക് യാതൊരു സങ്കോചവും ലജ്ജയും കൂടാതെ മുലപ്പാൽ കൊടുക്കുന്നത് കണ്ടപ്പോൾ പുതിയ സംസ്ക്കാരം വരുത്തിവയ്ക്കുന്ന വിനയെക്കുറിച്ച് ഓർത്ത് ഇരുന്നുപോയി.

നമ്മുടെ മുത്തശ്ശിമാരെയും നമ്മെയും തമ്മിൽ ഒരു താരതമ്യം ഇവിടെ ആവശ്യമായി വരുന്നു. ഇന്ന് സ്ത്രീകൾ നേരിടുന്ന പല മാരകരോഗങ്ങളും നമ്മുടെ മുത്തശ്ശിമാരെ തീണ്ടിയിട്ടുപോലുമില്ലായിരുന്നു. അഞ്ചും ആറും കുട്ടികളെ പ്രസവിക്കുകയും അടുത്ത ഗർഭധാരണം വരെ കുട്ടിയെ മുലയൂട്ടുകയും ചെയ്തിരുന്ന അവർക്ക് സ്തനാർബുദങ്ങളും ഗർഭാശയരോഗങ്ങളും ഉണ്ടായിരുന്നില്ലയെന്നത് ഗൗരവമായി കാണേണ്ടതാണെന്ന് ആനുഷംഗികമായി പറയട്ടെ. ഗർഭനിരോധന മാർഗ്ഗങ്ങൾ സ്വീകരിക്കുകയും കുട്ടിയെ മുലയൂട്ടാൻ വൈമുഖ്യം കാട്ടുകയും ചെയ്യുന്നത് ഏവംവിധ രോഗങ്ങൾക്ക് ഒരു കാരണമാണെന്ന് നാം തിരിച്ചറിയണം.

രണ്ടാമത് മോശെയുടെ കരച്ചിലിൽ ഒരു ഉപേക്ഷിക്കലിന്റെ, തിരസ്കരണത്തിന്റെ അവഗണനയുടെ വേദന പ്രതിധ്വനിപ്പിക്കുന്നു. മറ്റു മാർഗ്ഗമില്ലാഞ്ഞിട്ടാണ് മോശെയുടെ മാതാപിതാക്കൾ അവനെ ഉപേക്ഷിക്കുവാൻ നിർബ്ബന്ധിതരായത്. എന്നാൽ ഇങ്ങനെ ഉപേക്ഷിക്കപ്പെടുന്ന കുട്ടികളുടെ ദീനാവസ്ഥ നമ്മുടെ കണ്ണുതുറക്കേണ്ടതാണ്. ഫറവോന്റെ പുത്രി നമുക്ക് ഇവിടെ മാതൃകയാകുന്നു. അവന് നഷ്ടപ്പെടുന്നത് മാതാപിതാക്കളുടെ വാത്സല്യം മാത്രമല്ല, കരുതൽ, കൂട്ടായ്മ, സുരക്ഷിതത്വം, പങ്കിടീൽ തുടങ്ങി ബാല്യ-കൗമാര പ്രായങ്ങളിൽ കുടുംബത്തിൽ നിന്നും മാതാപിതാക്കളിൽ നിന്നും അനിവാര്യമായി കുട്ടിക്കു ലഭിക്കേണ്ടതെല്ലാം നിഷേധിക്കപ്പെടുന്നു എന്നതാണ് സത്യം. ഇന്ന് ഈ അനാഥത്വം അനുഭവിക്കുന്ന കുട്ടികളുടെ സംഖ്യ വർദ്ധിച്ചുവരികയാണ്. മാതാപിതാക്കളുണ്ടായിട്ടും അനാഥരെപ്പോലെ വളരുന്ന കുട്ടികളും വിരളമല്ല. ആധുനിക ജീവിത സാഹചര്യങ്ങളുടെ സമ്മർദ്ദത്താൽ കുട്ടികൾ ആയമാരാൽ വളർത്തപ്പെടേണ്ടിവരുന്നു. നിശാക്ലബ്ബുകളിലും, വിനോദശാലകളിലും രാവേറെ ചെലവഴിച്ച് ജീവിതസുഖം ആവോളം ആസ്വദിച്ച് വീട്ടിൽ തിരിച്ചെത്തുമ്പോൾ മാതാപിതാക്കളുടെ വാത്സല്യവും കരുതലും സാന്നിദ്ധ്യവും നിഷേധിക്കപ്പെട്ടതിൽ തേങ്ങുന്ന ഹൃദയവുമായി തളർന്നുറങ്ങുന്ന കുഞ്ഞുങ്ങളുടെ ദീനാവസ്ഥയ്ക്കു മുമ്പിൽ പല മാതാപിതാക്കളും കണ്ണടച്ചുകളയുന്നു.

എന്നാൽ ഇവർ മാത്രമാണോ ഈ അനാഥത്വത്തിന്റെ ഇരകൾ, ചേർച്ചയില്ലാത്ത മാതാപിതാക്കളോടൊപ്പം വളരുവാൻ വിധിക്കപ്പെട്ട കുട്ടികളുടെ തേങ്ങലുകൾ കേൾക്കുവാനോ കേട്ടാൽ തന്നെ ഗൗരവമായി കാണുവാനോ തയ്യാറാകാത്ത 'രക്ഷാകർത്താക്കളും' ഇന്നു കുറവല്ല. നിസ്സാര കാര്യ

ങ്ങൾക്കുവേണ്ടിയും, സ്വന്തം പിടിവാശിയും സ്വാർത്ഥതയും നിലനിർത്താൻവേണ്ടിയും, പരസ്പരം കലഹിക്കുമ്പോൾ അതിന്റെ നടുവിൽ എന്തുചെയ്യണമെന്നറിയാതെ മനസ്സിന്റെ കോണിൽ വേദന കടിച്ചമർത്തി കഴിയുന്ന മക്കളുടെ മാനസികാവസ്ഥ തിരിച്ചറിയാത്തവരെ മാതാപിതാക്കൾ എന്ന് എങ്ങനെ വിളിക്കാൻ കഴിയും. ചേർച്ചയില്ലായ്മയിൽ ചേർച്ച കണ്ടെത്താൻ കഴിയാതെയും, വിട്ടുവീഴ്ചയും സ്വയപരിത്യാഗവുമൊക്കെ കുടുംബഭദ്രതയ്ക്ക് അനിവാര്യമാണെന്ന് തിരിച്ചറിയാതെയും തന്നോടുകൂടെ ചേർക്കപ്പെട്ട ഇണയുടെ ഇംഗിതത്തിനനുസരണമായി സ്വയം മാറിയെങ്കിൽ മാത്രമേ കുടുംബജീവിതം സന്തോഷമുള്ളതും സമാധാനപൂർണ്ണവുമാകയുള്ളുവെന്ന് മനസ്സിലാക്കാൻ കഴിയാതെയും, മനസ്സിലാക്കിയിട്ടും അതിനനുസരണമായി ജീവിക്കാൻ സാധിക്കാതെയും പരസ്പരം വേർപിരിയുന്ന ഭാര്യാഭർത്താക്കന്മാർ ഇന്നു വളരെയുണ്ട്. കോടതി വിധി മുഖാന്തിരം മാതാപിതാക്കന്മാരിൽ ആരുടെയെങ്കിലും കൂടെ ജീവിക്കാൻ നിർബ്ബന്ധിതരാകുന്ന കുഞ്ഞുങ്ങളുടെ നിലവിളി കേൾക്കാൻ ആരുമില്ലാതായിരിക്കുന്നു. ദൈവഭയമുള്ള മനുഷ്യന്റെ കർണ്ണങ്ങളിൽ പെട്ടിതുറക്കുമ്പോൾ കേൾക്കുന്ന കരച്ചിലിന്റെ ശബ്ദം ഈ സത്യങ്ങളെല്ലാം വിളിച്ചോതുന്നുണ്ട് 'കേൾക്കാൻ ചെവിയുള്ളവൻ കേൾക്കട്ടെ' ഇല്ലെങ്കിൽ കാലാന്തരത്തിൽ വൃദ്ധസദനങ്ങളുടെ കവാടം നമ്മുടെ മുൻപിൽ മലർക്കെ തുറന്നിട്ടിരിക്കുന്നത് കാണേണ്ടതായി വരും.

മോശെക്കുഞ്ഞിന്റെ കരച്ചിലിന്റെ ശബ്ദം അടയ്ക്കപ്പെട്ട പെട്ടിയിൽ നിന്നുതന്നെ ഉയരങ്ങളിലെ ദൈവം കേട്ടിരുന്നു. ഫറവോന്റെ കുട്ടിയുടെ മനസ്സലിയിക്കുവാൻ അതു കാരണമായി. സ്നേഹവാനായ ദൈവത്തിന്റെ കൃപയും കരുണയും കരുതലും എത്ര വലുതാണെന്ന് ഈ സംഭവം വ്യക്തമാക്കുന്നു. നിലവിളിക്കു മുൻപിൽ കൃപയുടെ വാതിൽ തുറക്കപ്പെടുവാൻ കുട്ടിയുടെ കരച്ചിൽ മാത്രമല്ല കാരണമെന്ന സത്യം നാം തിരിച്ചറിയണം. ഭദ്രമായ ഒരു കുടുംബത്തിൽ നിന്നുയരുന്ന അടിയുറച്ച വിശ്വാസത്തോടുകൂടിയ തേങ്ങലുകളും അതിനു കാരണമാണ്. വിധിവൈപരീത്യത്താൽ ജീവിതത്തിൽ അനാഥത്വത്തിന്റെ കരിനിഴൽ വീശിയാലും പരസ്പര സ്നേഹവും സൗഹാർദ്ദവും വിശ്വാസവും അതിലുപരി ദൈവവിശ്വാസവും മുതലായുള്ള കുടുംബജീവിത പശ്ചാത്തലത്തിൽ പിറന്നുവീഴുന്ന കുഞ്ഞുങ്ങൾക്ക് ദൈവം തുറന്നു തരുന്ന മോചനത്തിന്റെ വാതിലുകൾ അത്ഭുതാജനകമാണെന്ന് തുടർന്നുള്ള സംഭവങ്ങൾ വ്യക്തമാക്കുന്നു. കാത്തുനിന്ന സഹോദരി ഓടിയെത്തി. അവനെ മുലയൂട്ടി വളർത്താൻ ഒരു എബ്രായ സ്ത്രീയെ കൊണ്ടുവരാമെന്ന് അവൾ പറയുന്നു. രാജകുമാരിയുടെ സമ്മതപ്രകാരം മോശയുടെ പെറ്റമ്മയുടെ വാത്സല്യവും കരുതലും മോശെയ്ക്കു ലഭിച്ചതിനോടൊപ്പം മകനെ വളർത്തുന്നതിന് രാജകീയ പരിരക്ഷയും ശമ്പളവും അമ്മയ്ക്കു ലഭിക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ വഴികൾ മനുഷ്യന് ഗ്രഹിക്കാൻ കഴിയുന്നതിലും എത്രമാത്രം ഉന്നതമാണെന്ന് ഈ സംഭവം തെളിയിക്കുന്നു. ദൈവം ഒരുക്കുന്ന രക്ഷാപദ്ധതി മോശയിലൂടെ യിസ്രായേൽ ജനത്തിനു മുഴുവൻ അനുഭവവേദ്യമാകണമെന്ന ദൈവനിശ്ചയം ഇവിടെ നിറവേറുകയാണ്. കരയുന്ന കുഞ്ഞ് കാലാന്തരത്തിൽ കരയുന്ന ദൈവജനത്തിന്റെ കണ്ണുനീർ തുടയ്ക്കുന്ന ദൈവത്തിന്റെ കരമായി പരിണമിക്കുന്നു.



# പാരിഷ് മിഷൻ



കൂർത്തമല സെന്റ് മേരീസ് ഇടവകയുടെ കടപ്ര സെന്റ് ജോർജ്ജ് ചാപ്പലിൽ വി. ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മപ്പെരുനാളും തിയോളജിക്കൽ സെമിനാരി പാരിഷ് മിഷനും 2012 മെയ് 8 മുതൽ 12 വരെ നടത്തപ്പെട്ടു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പാരീഷ് മിഷൻ ഉദ്ഘാടനം ചെയ്തു. പെരുന്നാൾ ശുശ്രൂഷകൾക്ക് അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമ്മികത്വം വഹിച്ചു. ഫാ. നൈനാൻ കെ. ജോർജ്ജ്, ഫാ. തോമസ് അമയിൽ, ഫാ. കോരുത് ചെറിയാൻ ഫാ. സുനിൽ ജോസഫ്, സെമിനാരി വിദ്യാർത്ഥികൾ എന്നിവർ നേതൃത്വം നൽകി.

ഏവൻഗേല്യോന്വ്യധ്യാനം

# ലോഗോസ്

ഫാ. നൈനാൻ കെ. ജോർജ്ജ്

**പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായർ : യോഹന്നാൻ 17:13-26 - മെയ് 20**

യേശുവും തന്റെ പിതാവായ ദൈവവും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെപ്പറ്റി വിവരിക്കുന്ന യോഹന്നാൻ, തന്റെ സുവിശേഷ രചനയിലൂടെ വ്യതിരിക്തനായി കാണുന്നു. യേശുക്രിസ്തുവിന്റെ 'മഹാപുരോഹിത പ്രാർത്ഥന' എന്നറിയപ്പെടുന്ന അർത്ഥഗർഭവും മനോഹരവുമായ പ്രാർത്ഥനയുടെ ഭാഗമാണ് ഈ സുവിശേഷഭാഗം. യേശുവും പിതാവായ ദൈവവും തമ്മിലുള്ള ബന്ധത്തിലേക്ക് എല്ലാവരെയും ഉൾപ്പെടുത്തുവാനുള്ള ആഗ്രഹമാണ് ഈ പ്രാർത്ഥനയിൽ നിറഞ്ഞു നിൽക്കുന്നത്.

***ആത്മീകതയുടെ വിളി***

ഈ നാളുകളുടെ വെല്ലുവിളി ആത്മീകതയുടെ കുറവും ലൗകികതയുടെ അധിനിവേശവുമാണ്. ഇത് മനുഷ്യന്റെ ജീവിതത്തിന്റെ എല്ലാ മേഖലകളിലും കടന്നുകയറി മനുഷ്യജീവിതത്തെ പൈശാചികമാക്കുന്നു. വ്യക്തി ബന്ധങ്ങളിലും കുടുംബ ബന്ധങ്ങളിലും ഇതിന്റെ സ്വാധീനം വലുതായിക്കൊണ്ടിരിക്കുന്നു. ശാസ്ത്രസാങ്കേതിക രംഗങ്ങളിലെ വളർച്ചയും ആഗോളവൽക്കരണവുമൊക്കെ ഒരു പരിധിവരെ ലൗകികതയുടെ ചവിട്ടുപടികളായി രൂപാന്തരപ്പെടുന്നു. മനുഷ്യൻ ആത്യന്തികമായി ആത്മീകനാണു, അവന്റെ സൃഷ്ടിക്ക് ദൈവമാണ് കാരണഭൂതൻ. ഭൗമികതയുടെ നേട്ടങ്ങളിൽ ദൈവത്തെ മറക്കുന്ന മനുഷ്യന്റെ സ്വഭാവം ചരിത്രത്തിന്റെ എല്ലാക്കാലങ്ങളിലുമുള്ള പ്രത്യേകതയാണ്. പണംകൊണ്ട് എല്ലാം നേടാമെന്ന ആധുനിക തത്വ ദർശനം മൂല്യങ്ങളെ ബലി കഴിച്ച് പണം സമ്പാദിക്കുവാൻ മനുഷ്യനെ പ്രേരിപ്പിക്കുന്നു. ധനം എല്ലാ പ്രശ്നങ്ങളുടെയും പരിഹാരമല്ലെന്ന തിരിച്ചറിവ് മനുഷ്യനുണ്ടാകേണ്ടിയിരിക്കുന്നു. ജീവിതം ആനന്ദിച്ച് തീർക്കേണ്ടതാണെന്ന എപ്പിക്കൂരിയൻ ദർശനത്തിനു അനുഭാവികൾ ധാരാളം ഉണ്ടാകുന്നു. ഇവിടെയെല്ലാം മൂല്യങ്ങൾ മനുഷ്യനു അന്യമാകുന്നു. സഹോദരന്റെ കാവൽക്കാരനാകേണ്ടവൻ കൊലയാളിയാവുന്നു. കൂട്ടുകാരന്റെ കഴുത്തറുത്ത് കൊല്ലുവാൻ മടികാണിക്കാത്ത കൗമാര ബാലന്മാരുടെ സംഖ്യ വർദ്ധിക്കുന്നു. മെയ് 8 കേരളത്തിന്റെ മനസ്സാക്ഷിയെ ഞെട്ടിപ്പിച്ച ദിനം ആത്മികതയുടെ പാഠങ്ങൾക്കു കാതോർക്കാൻ മനുഷ്യൻ മടി കാണിക്കരുത്. ആത്മികത മനുഷ്യബന്ധങ്ങളിലെ നന്മയാണ് പഠിപ്പിക്കുന്നത്. ജീവിതത്തിന്റെ ആത്മാർത്ഥവും ആനന്ദവും മനുഷ്യബന്ധങ്ങൾ കാത്തുസൂക്ഷിക്കുന്നതിലാണ്. എന്നാൽ ഭൗമികതയുടെ താല്പര്യം മനുഷ്യബന്ധം തകർക്കുന്നതിനാണ്. യേശുവിന്റെ പ്രാർത്ഥനയുടെ പ്രസക്തി ഇവിടെയേറുന്നു.ആത്മികനായ മനുഷ്യൻ ഈ ലോകത്തിൽ ജീവിക്കുമ്പോൾ ലോകത്തിന് അടിമപ്പെടാതെ സത്യത്താൽ വിശുദ്ധീകരിക്കപ്പെട്ട് ആത്മിക മനുഷ്യന്റെ തേജസ്സിൽ വളരുക.

***ഐക്യത്തിന്റെ ആവശ്യകത***

പരസ്പര സ്നേഹത്തിന്റെയും ഐക്യത്തിന്റെയും ആവശ്യകത വ്യക്തമാക്കുന്ന പ്രാർത്ഥനയാണിത്. "അവർ എല്ലാവരും ഒന്നാകേണ്ടതിനു , പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിന് തന്നെ." യേശുവും പിതാവും തമ്മിലുള്ള ഐക്യത്തിന്റെ സാക്ഷികളാകുവാനുള്ള ഉൾപ്രേരണ ഈ പ്രാർത്ഥനയുടെ അന്തരാത്മാവാണ്. ഭിന്നിക്കാത്ത അവസ്ഥയാണ് ഐക്യം. യേശുവും പിതാവും തമ്മിലുള്ള ഐക്യം ഇതിന്റെ അക്ഷരംപ്രതിയുള്ള അനുകരണമാണ്. ഈ ഐക്യം പരസ്പരം പങ്കു

വയ്ക്കേണ്ടതാണ്. സത്യദൈവത്തിലും സഹജീവികളിലും ഐക്യപ്പെട്ട് ജീവിക്കണമെന്ന ആശയം ഇവിടെ നിഴലിച്ചു നിൽക്കുന്നു. എക്യുമെനിസം അതിന്റെ വിശാല വീക്ഷണത്തിൽ ലക്ഷ്യമിട്ടിരിക്കുന്നത് മനുഷ്യനും പ്രപഞ്ചം മുഴുവനുമുള്ള ഐക്യമാണ്. പിതാവുമായുള്ള ഐക്യം സഹജീവികളുടെ ബന്ധത്തിൽ പ്രകടമാകുമ്പോഴാണ് യേശുവിന്റെ പ്രാർത്ഥന സമകാലീന ജീവിതത്തിൽ അർത്ഥപൂർണ്ണമാകുന്നത്.

**പെന്തിക്കോസ്തി ഞായർ : യോഹന്നാൻ 15:1–14 – മെയ് 27**

പെന്റകൊസ്റ്റോസ് എന്ന ഗ്രീക്ക് പദത്തിൽ നിന്നാണ് പെന്തക്കോസ്തി എന്ന പദം ഉണ്ടായത്. ഇതിന്റെ അർത്ഥം അൻപതാമത്തെയെന്നാണ്. കൊയ്ത്തുകാല ഉത്സവമായിട്ടാണ് നീസാൻ മാസം 16–ാം തീയതിക്കുശേഷം അൻപതാം ദിവസം യഹൂദന്മാർ ഈ പെരുനാൾ ആചരിച്ചിരുന്നത്. പിൽക്കാലത്ത് സീനായ് മലയിൽ വച്ച് മോശയ്ക്ക് ന്യായപ്രമാണം ലഭിച്ചതിന്റെ ഓർമ്മയായി പെസഹായ്ക്ക് അൻപത് ദിവസം കഴിഞ്ഞ് യഹൂദർ പെന്തിക്കോസ്തി പെരുന്നാൾ ആചരിച്ചു തുടങ്ങി.

***പുതിയ യിസ്രായേലിനു തുടക്കം***

സീനായ് പർവ്വതത്തിന്റെ താഴ്‌വാരത്തിൽ യിസ്രായേൽ ജനം പ്രാർത്ഥനാപൂർവ്വം കാത്തിരുന്നപ്പോൾ മേഘത്തോടും പുകയോടും കൂടി മോശയ്ക്ക് ന്യായപ്രമാണം ലഭിച്ചതുപോലെ യെരുശലേമിൽ പ്രാർത്ഥനാപൂർവ്വം കാത്തിരുന്ന പുതിയ യിസ്രായേലാകുന്ന പരിശുദ്ധ സഭയുടെമേൽ പെന്തിക്കോസ്തി പെരുനാൾ ദിവസം പരിശുദ്ധാത്മാവ് തീനാവുകളുടെ രൂപത്തിൽ ആവസിച്ചു (അപ്പോ. പ്ര. 2:16). യേശുക്രിസ്തുവിന്റെ വാഗ്ദാനത്തിന്റെ പൂർത്തീകരണമായി ഇതു സംഭവിച്ചു. "എന്നാൽ ഞാൻ പിതാവിനോട് ചോദിക്കും, അവൻ സത്യത്തിന്റെ ആത്മാവ് എന്ന മറ്റൊരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോട് കൂടെയിരിക്കേണ്ടതിനു നിങ്ങൾക്കു തരും" (യോഹന്നാൻ 14:16).

***മുന്തിരിവള്ളിയും ശാഖകളും***

യേശുക്രിസ്തു തന്നെ പിതാവിന്റെ തോട്ടത്തിലെ മുന്തിരിവള്ളിയായും മനുഷ്യവർഗ്ഗത്തെ ശാഖകളായും ഉപമിച്ചു നടത്തിയ ഒരു പഠിപ്പിക്കലാണ് ഇന്നത്തെ വിശുദ്ധ കുർബ്ബാനയിലെ വേദഭാഗം. സ്വർഗ്ഗസ്ഥ പിതാവാം ദൈവം ലോകത്തിനു നൽകിയ ഏറ്റവും വലിയ ദാനമാണ് യേശുവാകുന്ന മുന്തിരിച്ചെടി. പഴയനിയമ യിസ്രായേലിനെ മുന്തിരിവള്ളിയോട് ഉപമിച്ചുകൊണ്ട് പ്രവാചകന്മാർ പ്രവചനം നടത്തിയിട്ടുണ്ട് (യെശ. 5:1–6; യിരെ. 2:21; യെഹ. 15; സങ്കീ. 8:9–15). ഈ പ്രവചനങ്ങളിലെല്ലാം പ്രതീക്ഷിച്ച ഫലം കായിക്കാതെ പോയ യിസ്രായേലിനെയാണ് സൂചിപ്പിക്കുന്നത്. സമവീക്ഷണ സുവിശേഷങ്ങളിൽ മുന്തിരി വള്ളിയെ സംബന്ധിച്ചും മുന്തിരിത്തോട്ടത്തെ സംബന്ധിച്ചും പ്രതീകാത്മകമായി വിവരിച്ചിട്ടുണ്ട് (മത്താ. 20:1–16; 28:32; മർക്കൊ. 12:1–9; ലൂക്കോ. 13:6–9). എന്നാൽ പിതാവാം ദൈവം യേശുവാകുന്ന മുന്തിരിച്ചെടിയെ ഈ ലോകത്തിൽ നട്ടത് കാട്ടുമുന്തിരികളെയെല്ലാം അതിനോട് ഒട്ടിച്ചുചേർത്ത് നല്ലഫലം കായ്ക്കുന്ന മുന്തിരി വള്ളിയാക്കിത്തീർക്കുന്നതിന് വേണ്ടിയാണ്. പിതാവാം ദൈവം തോട്ടക്കാരനായും യേശുക്രിസ്തു സാക്ഷാൽ മുന്തിരിവള്ളിയുമായ ഈ ഉപമാലങ്കാരത്തിലൂടെ എല്ലാ വിശ്വാസികളേയും ആ ദിവ്യമായ ബന്ധത്തിലേക്ക് കർത്താവ് ക്ഷണിക്കുകയാണ്. ക്രിസ്തുവിൽ വസിച്ച് നല്ല ഫലം കായ്ക്കുന്ന ശാഖകളായി വളരുവാൻ ഈ പെന്തിക്കോസ്തി പെരുനാളും അതിന്റെ ആചരണവും ഇടയാകണം.

**പെന്തിക്കോസ്തിക്കുശേഷം ഒന്നാം ഞായർ : യോഹന്നാൻ 6:26–35 – ജൂൺ 3**

ഇന്നത്തെ വേദഭാഗത്തിലൂടെ കർത്താവ് നിത്യജീവനെക്കുറിച്ച് പഠിപ്പിക്കുന്നു. അഞ്ചപ്പം കൊണ്ട് അയ്യായിരത്തെ പോഷിപ്പിച്ച സംഭവത്തിനുശേഷം കഫർന്നഹൂമിലെത്തിയ യേശുവിന്റെ പിന്നാലെ വീണ്ടും തടിച്ചുകൂടിയ ജനത്തോട് ഈ വേദഭാഗത്തിലൂടെ യേശു സംസാരിക്കുന്നു. "നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ല മറിച്ച് അപ്പം തിന്ന് തൃപ്തരായതുകൊണ്ടാണ് എന്നെ അന്വേഷിക്കുന്നത്" എന്ന് യേശു അവരോട് പറയുന്നു. മനുഷ്യന്റെ ദൈനംദിന ആവശ്യങ്ങളെ മാനിച്ചുകൊണ്ടാണ് യേശുവിന്റെ പഠിപ്പിക്കൽ: നിത്യജീവന്റെ അതുല്യത തന്റെ പഠിപ്പിക്കലുകളുടെ ഉൾക്കാമ്പാണ്.

**ഭൗമികതയുടെ ആഹാരവും അസ്വസ്ഥതകളും**

അപ്പത്തെ ഇരട്ടിപ്പിച്ച് വിശന്നിരുന്ന മനുഷ്യനെ തൃപ്തനാക്കിയ കർത്താവിന്റെ അത്ഭുതം കേവലം മനുഷ്യന്റെ വിശപ്പിനു ശമനം ഉണ്ടാക്കിയ സംഭവമായി മാത്രം കാണുവാൻ കഴിയുകയില്ല. അന്നത്തെ ആളുകൾ തങ്ങളുടെ വിശപ്പിന് ആഹാരം സമൃദ്ധിയായി നൽകിയ ഒരു സംഭവമായിട്ടാണ്അതിനെ മനസ്സിലാക്കുന്നത്. ഒരു നല്ല പറ്റം ആളുകളും തന്റെ പിന്നാലെ അനുഗമിച്ചതും തങ്ങൾക്കു സുലഭമായി ഭക്ഷണം ലഭിക്കും എന്ന പ്രതീക്ഷയിലുമായിരുന്നു. ശമര്യാക്കാരി സ്ത്രീ യേശുവിനോടുള്ള സംവാദത്തിൽ ഈ കാര്യം വ്യക്തമാക്കുന്നു. "യജമാനനെ, എനിക്കു ദാഹിക്കാതെയും, ഞാൻ കോരുവാൻ ഇവിടെത്തോളം വരാതെയും ഇരിക്കേണ്ടതിനു ആ വെള്ളം എനിക്കു തരേണം" (യോഹ. 4:15). മനുഷ്യന്റെ ദൈനംദിന ആവശ്യങ്ങളിലുള്ള ദൈവത്തിന്റെ ഇടപെടലും കരുതലും ആകാശത്തിലെ പറവകളെയും വയലിലെ പൂക്കളേയും ഉദ്ധരിച്ചുകൊണ്ട് ക്രിസ്തു പഠിപ്പിക്കുന്നു. ബുദ്ധിയും വിവേചന ശക്തിയുമില്ലാത്ത പക്ഷിയും സസ്യജാലങ്ങളും ദൈവസംരക്ഷണയിലാണ്. ആകാശത്തിലെ പക്ഷികൾ സന്തോഷത്തോടെ കഴിയുന്നു. അതിന് ആകുല ചിന്തയില്ല. എന്നാൽ ഇന്നത്തെ ആധുനിക മനുഷ്യനെ പ്രഥമ

മായി അലട്ടുന്ന വിഷയം ഭക്ഷണവും വസ്ത്രവും നേടുന്നതിനെക്കുറിച്ചുള്ള ആകുലതയാണ്. ദൈവം തന്റെ രൂപസാദൃശ്യത്തിൽ സൃഷ്ടിച്ച മനുഷ്യൻ ദൈവത്തിന്റെ കരുതലിനെക്കുറിച്ച് അജ്ഞനായി തീർന്ന് അസ്വസ്ഥ ചിത്തനായിരിക്കുന്നു. മനുഷ്യന്റെ ദൈനംദിന ജീവിതത്തിലുള്ള തന്റെ ഇടപെടൽ യേശു പൂർണ്ണമായി വ്യക്തമാക്കിയിട്ടുണ്ട്. “അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവീൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും (മത്താ. 11:28).

**നിത്യജീവന്റെ ആഹാരവും പ്രത്യാശയും**

“ഞാനാകുന്നു” എന്ന യേശുക്രിസ്തുവിന്റെ ഏഴു പ്രസ്താവനകൾ ഈ സുവിശേഷത്തിലുണ്ട്. അവയിൽ ഒന്നാമത്തേതാണ് “ഞാൻ ജീവന്റെ അപ്പമാകുന്നു; എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല. എന്നിൽ വിശ്വസിക്കുന്നവനു ഒരുനാളും ദാഹിക്കുകയില്ല'' എന്നത്. യേശു നമുക്ക് സാക്ഷാൽ ഭക്ഷണവും ജീവനുമാകുന്നു. ഭൗതിക ഭക്ഷണത്തോട് ശ്രദ്ധയും താല്പര്യവും വച്ച ജനത്തോട് അനശ്വര ഭക്ഷണത്തിനായി ആഗ്രഹിക്കുവാൻ കർത്താവ് ആവശ്യപ്പെടുന്നു. താൻ തന്നെയാണ് ഈ അനശ്വര ഭക്ഷണമെന്നു വ്യക്തമാക്കുന്നു. മോശ സ്വർഗ്ഗത്തിൽ നിന്നും മന്ന ഇറക്കി ജനത്തെ സംതൃപ്തിപ്പെടുത്തിയതുപോലെ മശിഹായും സ്വർഗ്ഗത്തിൽ നിന്ന് മന്നാ ഇറക്കി ജനത്തെ പോഷിപ്പിക്കുമെന്നാണ് അവർ ചിന്തിച്ചിരുന്നത്. മോശയല്ല ദൈവമാണ് മന്ന നൽകുന്നതെന്നും നൽകപ്പെട്ട മന്ന വരുവാനിരിക്കുന്ന സ്വർഗ്ഗീയ അപ്പത്തിന്റെ മുങ്കുറി മാത്രമായിരുന്നുവെന്നും കർത്താവ് പ്രബോധിപ്പിക്കുന്നു. നിത്യജീവൻ പ്രദാനം ചെയ്യുന്ന യഥാർത്ഥമായ സ്വർഗ്ഗീയ അപ്പം യേശുക്രിസ്തുവാണ്. യേശുക്രിസ്തുവിന്റെ ശരീരരക്തങ്ങളാകുന്ന വിശുദ്ധ കുർബ്ബാന നിത്യജീവന്റെ അച്ചാരമാണ്. യേശുക്രിസ്തു നിത്യനായി ജീവിക്കുന്നതിനാൽ തന്റെ ശരീരരക്തങ്ങളിൽ സംബന്ധികളാകുന്നവരും നിത്യമായി ജീവിക്കും.

**പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായർ : മത്തായി 10:5–16 – ജൂൺ 10**

ശ്ലീഹന്മാരെ പ്രേഷിത പ്രവൃത്തിക്കായി അധികാരപ്പെടുത്തി അയയ്ക്കുന്ന സംഭവമാണ് ഈ വേദഭാഗത്തിന്റെ പ്രധാന പ്രമേയം. മത്തായി ശ്ലീഹാ രേഖപ്പെടുത്തിയിരിക്കുന്ന പ്രകാരം യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നത് യോഹന്നാൻ സ്നാപകൻ തടവിലായ സന്ദർഭത്തിലാണ്. അന്നു മുതൽ യേശു “സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസാന്തരപ്പെടുവിൻ” (മത്താ. 4:16). എന്നു പ്രസംഗിച്ചു തുടങ്ങി. തന്റെ പ്രേഷിത പ്രവർത്തനത്തിൽ ഉൾക്കൊണ്ടിരിക്കുന്ന ദൈവരാജ്യത്തെ സംബന്ധിച്ച എല്ലാ കാര്യങ്ങളും ശിഷ്യന്മാർക്ക് യേശു നൽകുന്നു.

***ജീവിക്കുന്ന ചുറ്റുപാടിൽ പാർശ്വവൽക്കരിപ്പെട്ടവരുടെ ഇടയിലെ പ്രേഷിത പ്രവർത്തനം***

യഹൂദന്മാരുടെയിടയിൽ പല വിഭാഗങ്ങൾ ഉണ്ട്. ആരാലും ശ്രദ്ധിക്കപ്പെടാതെ കഴിയുന്ന ഒരു കൂട്ടം ആളുകൾ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർ. ഇവർ യഹൂദന്മാരുടെ റാബിമാർക്ക് അന്യരായിരുന്നു. അങ്ങനെയുള്ളവരെ പുനരുദ്ധരിക്കുന്നതിൽ യേശു അതീവ ശ്രദ്ധാലുവായിരുന്നു. അതുകൊണ്ടാണ് പന്ത്രണ്ടു പേരെ അയയ്ക്കുമ്പോൾ, “ജാതികളുടെ അടുക്കൽ പോകാതെയും, ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും യിസ്രായേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ തന്നെ ചെല്ലുവിൻ'' എന്ന് യേശു കൽപ്പിച്ചത്. എന്നാൽ തന്റെ മരണത്തിനും പുനരുദ്ധാനത്തിനും ശേഷം സകല ജാതികളുടെയും അടുക്കലേക്ക് പോകുവാനുള്ള അധികാരം നൽകുന്നു (മത്താ. 28:19).

സമൂഹത്തിൽ പാർശ്വവത്ക്കരിക്കപ്പെട്ടവരോടുള്ള യേശുവിന്റെ വിപ്ലവകരമായ സമീപനം എക്കാലത്തും സഭയും സഭാമക്കളും അനുവർത്തിക്കേണ്ട വസ്തുതയാണ്. ചരിത്രത്തിൽ ഏക്കാലവും ഇങ്ങനെയുള്ളവരുടെ സാന്നിദ്ധ്യം ഉണ്ട്. ദൈവരാജ്യം നീതി, ധർമ്മം, സത്യം മുതലായവ നിഷേധിക്കപ്പെട്ടവന് പക്ഷം ചേർന്നു നിൽക്കുന്ന ദൈവസാന്നിദ്ധ്യമാണ്. ഇത് പ.സഭയുടെ അടിസ്ഥാന ചുമതലകളിൽ ഒന്നാണ്. സഭയിൽ ‘കാണാതെ പോയ’ കൂട്ടരുണ്ട്. അവരെ സഭയുടെ മുഖ്യധാരയിലേക്ക് പിടിച്ചുയർത്തുവാനുള്ള കർത്തവ്യം മറന്നുകൂടാ. ക്രിസ്തുവിന്റെ ആത്മാവ് സഭയ്ക്ക് നഷ്ടമാകുമ്പോൾ സഭ സാക്ഷ്യം വികലമാക്കപ്പെട്ട സമൂഹമായി തരം താഴ്ത്തപ്പെടും.

***ഭൗമികതയോട് വിട***

പ്രേഷിത പ്രവർത്തനത്തിനു ലാളിത്യം, മിതത്വം ഇവ രണ്ടും അത്യന്താപേക്ഷിതമാണ്. പണം, വസ്ത്രം, പാർപ്പിടം എന്നീ ആകുലതകളിൽ നിന്നൊഴിഞ്ഞ് ഏകാഗ്രതയോടെ പ്രേഷിത പ്രവർത്തനങ്ങളിൽ പങ്കാളികളാകുവാൻ യേശു പ്രബോധിപ്പിക്കുന്നു. ഇന്ന് ഇത് മൂന്നും വലിയ വെല്ലുവിളികളാണ്. ദൈവത്തിലുള്ള സമ്പൂർണ്ണ ആശ്രയമാണ് പ്രധാനം. യേശു തന്നെയാണ് ഈ കാര്യത്തിൽ എല്ലാവർക്കും മാതൃക. ലാളിത്യം ഒരു വ്യക്തിയെ സമൂഹത്തിൽ വ്യതിരിക്തനാക്കുന്നുവെന്ന് മാത്രമല്ല മാതൃകാ പുരുഷൻ/സ്ത്രീ ആയി സങ്കൽപ്പിക്കപ്പെടുന്നു. അവർ ചരിത്രത്തിൽ ചിരംജീവികൾ ഇങ്ങനെയുള്ളവരുടെ എണ്ണം കുറയുന്ന ഇന്നിന്റെ പ്രതിഭാസം വേദനാജനകം. അത്ഭുതസിദ്ധികൊണ്ട് അടയാളങ്ങൾ കാണിച്ച് സ്വയം ബഹുമാനിക്കപ്പെടുവാനല്ല ക്രിസ്തുവിന്റെ നിയോഗം. മറിച്ച് ദാരിദ്ര്യം, അനുസരണം, നിഷ്ഠ എന്നിവകൾക്കൊണ്ട് കർത്താവിന്റെ ദാസന്മാരായി വിനയപ്പെടുവാനും ആ ജീവിതശൈലിയുടെ ക്രിസ്തീയസാക്ഷ്യമായി തീരുവാനുമാണ് ഇവിടെ ആഹ്വാനം ചെയ്യുന്നത്.



# ആദരാഞ്ജലികൾ



ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറിയും ബഥേൽ പത്രിക എഡിറ്റോറിയൽ ബോർഡ് അംഗവുമായ ഫാ. മാത്യൂ വർഗീസ് പുളിമൂട്ടിലിന്റെ മാതാവ് തോനയ്ക്കാട് കുളത്തിന്റെ പടീറ്റേതിൽ ശ്രീ. കെ. എം. ഗീവർഗ്ഗീസിന്റെ സഹധർമ്മിണി കുഞ്ഞൂഞ്ഞമ്മ വർഗ്ഗീസ് (73) 09.05.2012 –ൽ നിര്യാതയായി. ബഥേൽ പത്രികയുടെ ആദരാഞ്ജലികൾ.

---

എന്റെ മാതാവിന്റെ രോഗശയ്യയിലും, സംസ്ക്കാര ശുശ്രൂഷയിലും സംബന്ധിച്ച ഏവരോടും ഹൃദയംഗമായ നന്ദി രേഖപ്പെടുത്തുന്നു. കോഴഞ്ചേരി മുത്തൂറ്റ് ഹോസ്പിറ്റലിൽ കടന്നുവന്ന് ഞങ്ങളെ ആശ്വസിപ്പിക്കുകയും പ്രാർത്ഥിക്കുകയും ചെയ്ത പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായോടും, സംസ്ക്കാര ശുശ്രൂഷകൾക്ക് നേതൃത്വം നൽകി അനുഗ്രഹിച്ച ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്, അഭിവന്ദ്യരായ കുര്യാക്കോസ് മാർ ക്ലിമ്മീസ്, സഖറിയാ മാർ അന്തോണിയോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറസ്, ഡോ. യൂഹാനോൻ മാർ തേവേദോറോസ്, യാക്കോബ് മാർ ഏലിയാസ്, ജോഷാ മാർ നിക്കോദിമോസ്, ഡോ. സഖറിയാസ് മാർ അപ്രേം എന്നീ പിതാക്കന്മാരോടും, മാതാവിനെ ശുശ്രൂഷിച്ച മുത്തൂറ്റ് ഹോസ്പിറ്റലിലെ ഡോക്റ്റേഴ്സ്, നഴ്സസ്, സ്റ്റാഫ് അംഗങ്ങൾ എന്നിവരോടും, അത്മായ ട്രസ്റ്റി എം. ജി. ജോർജ്ജ് മുത്തൂറ്റ്, അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, തോനയ്ക്കാട് സെന്റ് ജോർജ്ജ് ഇടവക വികാരി റവ. ഫാ. ജോസഫ് ശാമുവേൽ, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഇടവക ജനങ്ങൾ, അഖില മലങ്കര വൈദീകസംഘം ജനറൽ സെക്രട്ടറി റവ. ഫാ. തോമസ് വർഗ്ഗീസ് അമയിൽ, പ്രാർത്ഥനായോഗം വൈസ്പ്രസിഡന്റ് റവ. ഫാ. എബി ഫിലിപ്പ്, യുവജനപ്രസ്ഥാനം സെക്രട്ടറി റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസ്, ബാലസമാജം സെക്രട്ടറി റവ. ഫാ. മത്തായി കുന്നിൽ, മംഗലം സെന്റ് ജോർജ്ജ് പള്ളി സഹപട്ടക്കാരൻ റവ. ഫാ റ്റിജു ഏബ്രഹാം, കമ്മറ്റി അംഗങ്ങൾ, ഇടവക ജനങ്ങൾ, ഭദ്രാസന ആഫീസ് സ്റ്റാഫ്, സെമിനാരി വിദ്യാർത്ഥികൾ, കേരള സർവ്വകലാശാല സിൻഡിക്കേറ്റ് അംഗം ശ്രീ. സജി ചെറിയാൻ, ചെങ്ങന്നൂർ ക്രിസ്ത്യൻ കോളേജ് പ്രിൻസിപ്പൽ, അദ്ധ്യാപകർ, പൂർവ്വ വിദ്യാർത്ഥി സംഘടനാ പ്രവർത്തകർ, ഓതറ സെന്റ് മേരീസ് കോൺവെന്റിലെ സിസ്റ്റേഴ്സ്, മാവേലിക്കര, അടൂർ, കൊട്ടാരക്കര ഭദ്രാസന സെക്രട്ടറിമാർ, പരുമല സെമിനാരി മാനേജർ റവ. ഫാ. സൈമൺ സ്ക്കറിയ, ചെങ്ങന്നൂർ ഭദ്രാസന കൗൺസിൽ അംഗങ്ങൾ, മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസന സുവിശേഷ സംഘം പ്രവർത്തകർ, ചെങ്ങന്നൂർ ഭദ്രാസനത്തിലെ എല്ലാ ഇടവകകളിലെയും മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസന പ്രതിനിധികൾ, വിശ്വാസ സമൂഹം, മാവേലിക്കര ഭദ്രാസനത്തിലെ വൈദികർ, തഴക്കര എം. എസ്. എസ്. ഹൈസ്ക്കൂൾ അദ്ധ്യാപകർ, അനദ്ധ്യാപകർ, ശ്രീ. പി. സി. വിഷ്ണുനാഥ് എം. എൽ. എ., മുൻ എം. പി. ശ്രീ. തോമസ് കുതിരവട്ടം, സീതാറാം മിൽസ് ചെയർമാൻ ശ്രീ. ജേക്കബ് തോമസ് അരികുപുറം, മുൻ എം. എൽ. എ. ശ്രീമതി ശോഭനാ ജോർജ്ജ്, ചെങ്ങന്നൂർ സി. ഐ. ശ്രീ. ജോസ്, ചെങ്ങന്നൂർ മുനിസിപ്പൽ ചെയർപേഴ്സൺ ശ്രീമതി സുജാ ജോൺ, ബന്ധുമിത്രാദികൾ, സ്നേഹിതർ ഏവരോടും ഹൃദയംഗമായി നന്ദി രേഖപ്പെടുത്തുന്നു. തുടർന്നും പ്രാർത്ഥനയിൽ ഓർക്കുക.

*സ്നേഹപൂർവ്വം*

ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ

---

# ദൈവവിളിസംഘം

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസനത്തിലെ ദൈവവിളി സംഘത്തിന്റെ യോഗം 02/06/2012 (രണ്ടാം ശനിയാഴ്ച) 2.30 p. m. ന് ബഥേൽ അരമനയിൽ വച്ച് കൂടുന്നതാണ്. യോഗത്തിൽ സംബന്ധിക്കുവാൻ ആഗ്രഹിക്കുന്ന യുവാക്കന്മാരും/സ്ക്കൂൾ/ സണ്ടേസ്ക്കൂൾ തലങ്ങളിൽ 8–ാം ക്ലാസ്സ് മുതൽ പഠിക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് പങ്കെടുക്കാവുന്നതാണ്. സഭാപാരമ്പര്യം, വിശ്വാസം, വേദപുസ്തക പഠനം, ആരാധനാ ഗീതങ്ങൾ, സുറിയാനി പഠനം എന്നിവ ഉണ്ടായിരിക്കുന്നതാണ്. ഭദ്രാസനത്തിൽ നിന്നും വൈദീകരാകുവാൻ ആഗ്രഹിക്കുന്നവർക്ക് ഈ ക്ലാസ്സുകൾ പ്രയോജനപ്പെടുത്താവുന്നതാണ്. റവ. ഫാ. ജോൺ ചാക്കോ ക്ലാസ്സ് നയിക്കുന്നതാണ്.

# നിങ്ങൾക്കിതേതുമില്ലയോ

ഇ.ജെ. മാമ്മൻ, ഉള്ളന്നൂർ

കടന്നുപോകുന്ന ഏവരുമായുള്ളോരെ നിങ്ങൾക്കിതേതുമില്ലയോ. (വിലാ: 1:12) യിരമ്യാ പ്രവാചകനാണ് വിലാപങ്ങൾ എഴുതിയത് നാശകൂമ്പാരമായ സീയോനെ കണ്ട് പ്രവാചകൻ വിലപിക്കുന്നതാണിത്. യെറുശലേമിന്റെ നാശം യഹോവയുടെ കോപം മൂലമാണ്. കർത്താവിന്റെ ശിക്ഷണത്തിൽ നിന്നും ഇസ്രായേൽ പിന്തിരിഞ്ഞു അന്യ ദേവന്മാരെ സേവിച്ചും ന്യായപ്രമാണം അനുസരിക്കാത്ത ജനം നികൃഷ്ടമായി ജീവിക്കുവാൻ തുടങ്ങി. ആയതിന്റെ ശിക്ഷ യേറുശലേം കല്ലിൻമേൽ കല്ലു ശേഷിക്കാതെ നശിപ്പിച്ചു. ജനത്തെ അടിമകളായി പിടിച്ചു പ്രവാസത്തിലേക്ക് നടത്തി. ഈ കാലഘട്ടത്തിലാണ് പ്രവാചകൻ സങ്കടത്തോടുകൂടി വിലപിക്കുന്നത്.

ഇത് എല്ലാവരുടെയും ചിന്ത ഈ ബാല്യത്തിനു എന്തുപറ്റി. സാത്താൻ സേവ, ലഹരിസേവ, ആസക്തി, വഴിപിഴച്ച ജീവിതം, ലൈംഗിക അരാജകത്വം, അസരണ ഇല്ലായ്മ, പുറം നാടുകളിൽ പഠിക്കാൻ പോകുന്ന കുട്ടികൾ കാട്ടി കൂട്ടുന്ന കോപ്രായങ്ങൾ എന്നിവ അറിയുന്നത്. ഇയ്ക്ക് എന്തുപറ്റി. ഭാവി നാശത്തിലേക്കുള്ള പ്രയാണം അല്ലേ? ഭാവി ജനം ഇതിൽ എത്രയോ അരാജകത്വത്തിലേക്കാണ്, പരിതാപകരമാണ്, ദാരിദ്ര്യത്തിൽ നിന്നും സമ്പന്നതയിലേക്ക് കുതിച്ച ജനം, അവർക്ക് ഒന്നോ രണ്ടോ മക്കൾ. മക്കളുടെ എല്ലാ ആഗ്രഹങ്ങളും ഉടൻ സാധിച്ചുകൊടുക്കുവാൻ തയ്യാറായ മാതാപിതാക്കൾ, ചന്ദ്രനെ പിടിച്ചു തരാൻ പറഞ്ഞാൽ അതിനുവേണ്ടി പുറപ്പെടുന്ന മാതാപിതാക്കൾ. ആരോടും വഴങ്ങുകയോ അനുസരിക്കുകയോ ചെയ്യാത്ത സ്വഭാവത്തിൽ വളർന്നു വരുന്ന മക്കൾ. ഇവർ കുടുംബജീവിതത്തിലേക്ക് പ്രവേശിക്കുമ്പോൾ പ്രശ്നം ഉടലെടുക്കുന്നു. നസ്രാണി കേട്ടിട്ടില്ലാത്തവിധത്തിലുള്ള വിവാഹബന്ധം ഉപേക്ഷിക്കൽ, വസ്ത്രം മാറുന്നതു പോലെയാണ് അരാജകത്വം നടമാടും. ഇതിന്റെയെല്ലാം കുറ്റക്കാർ ആരാണെന്നു ചിന്തിക്കുന്നതു നന്നായിരിക്കും. മാതാപിതാക്കൾ മാത്രം, ബാലൻ നടക്കേണ്ടതായ വഴിയിൽ നടത്തിയാൽ വൃദ്ധനായാലും നല്ല വഴിയിൽ നടക്കും. ദൈവചിന്തകൾ മക്കളെ പഠിപ്പിക്കയും മുതിർന്നവരെയും മാതാപിതാക്കളെയും ബഹുമാനിക്കുകയും അനുസരിക്കുകയും ചെയ്തു. കുഞ്ഞുങ്ങളെ വളർത്തണം ഇതിനായിട്ടാണ് ക്രൈസ്തവ സഭകൾസണ്ടേസ്കൂൾ പ്രസ്ഥാനം തുടങ്ങിയത്. 1780 -ൽ ബ്രിട്ടനിൽ ഇംഗ്ലീഷ് പത്രപ്രവർത്തകനായിരുന്ന റോബർട്ടു റെക്സ് ആണ് സണ്ടേസ്കൂൾ സ്ഥാപിച്ചത്. അതു ചേരിപ്രദേശങ്ങളിലെ കുട്ടികൾക്കുവേണ്ടിയായിരുന്നു. കാലക്രമേണ ദേവാലയങ്ങളിൽ ഇത് മതപഠനത്തിനായിട്ടുള്ള ഒരു പ്രസ്ഥാനമായി ത്തീർന്നു.

എന്നാൽ മലങ്കരസഭയിൽ ആയിരിക്കണം ലോകത്തിൽ ആദ്യമായി സൺഡേ സ്കൂൾ പ്രസ്ഥാനം (ബൈബിൾ, വിശ്വാസസത്യങ്ങൾ, സഭാചരിത്രം മുതലായവ) തുടങ്ങുന്നത്. 1809-ൽ കണ്ടനാടു ചേർന്ന മലങ്കര പള്ളി പ്രതിപുരുഷയോഗത്തിൽ മലങ്കസഭയുടെ ആത്മീയാഭിവൃദ്ധിക്കുവേണ്ടി സഭയിലെ കുട്ടികളെ വേദപുസ്തകവും സഭാചരിത്രവും,വിശ്വാസാചാരങ്ങളും കൂദാശകളെപ്പറ്റി പഠിപ്പിക്കുക എന്ന തീരുമാനം ഉണ്ടായി. പുലിക്കോട്ടിൽ ജോസഫ് മാർ ദിവനാസ്യോസ് ഒന്നാമൻ പിതാവിന്റെ തീരുമാനം അപ്രകാരം നടപ്പിലാക്കുകയും ചെയ്തു. ഇപ്രകാരമാണ് മലങ്കര സൺഡേസ്കൂളിന്റെ തുടക്കം. 1829- പരി.പരുമല പിതാവ് സംഘടിപ്പിച്ച ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ സൺഡേസ്കൂൾ പ്രസ്ഥാനത്തിന് പ്രഥമ സ്ഥാനം നൽകിയിരുന്നു. 1906 ലെ സഭാ പഞ്ചാംഗത്തിൽ സഭയിലെ 86 സ്ഥലങ്ങളിൽ സൺഡേസ്കൂൾ പ്രസ്ഥാനം നടക്കുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ തിരുവല്ലാ പ്രദേശങ്ങളിൽ സുറിയാനി സുവിശേഷ പ്രചാരസംഘം എന്നും കോതമംഗലം പ്രദേശങ്ങളിൽ ത്രിശൈശുബഹോ സംഘം എന്നും, കോഴഞ്ചേരി അയിരൂർ ഭാഗങ്ങളിൽ യാക്കോബായ സുറിയാനി സഹോദര സഖ്യം എന്നും ഉള്ള പേരിലാണിതറിയപ്പെട്ടിരുന്നത്. സണ്ടേസ്കൂൾ നസ്രാണി പുരോഗതിക്കിതു ഗുണപ്രദമായി ഭവിച്ചു. സഭയിൽ ആത്മീയ ഉണർവ്വുണ്ടായി

അതിനോടുകൂടി സുവിശേഷ മനോഭാവം സഭയിൽ ഉണ്ടായി.

സൺഡേ സ്കൂളിന്റെ പുരാതന ന്യായപ്രമാണം പരിശോധിച്ചാൽ നമുക്കു കാണാം. യഹോവയുടെ പ്രത്യേക നിർദ്ദേശപ്രകാരം ആയിരുന്നു എന്നനുമാനിക്കാം അതിപ്രകാരമാണ്. യിസ്രായേലേ കേൾക്ക യഹോവാ നമ്മുടെ ദൈവം ആകുന്നു. യഹോവ ഏക തന്നെ. നിന്റെ ദൈവമായ യഹോവയെ നീ പൂർണ്ണഹൃദയത്തോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടും കൂടി സ്നേഹിക്കണം. ഇന്നു ഞാൻ നിന്നോട് കല്പിക്കുന്നു. ഈ വചനങ്ങൾ നിന്റെ ഹൃദയത്തിൽ ഇരിക്കണം. നീ അവയെ നിന്റെ മക്കൾക്ക് ഉപദേശിച്ചുക്കൊടുക്കുകയും നീ വീട്ടിൽ ഇരിക്കുമ്പോഴും വഴിയിൽ നടക്കുമ്പോഴും അവയെ കുറിച്ച് സംസാരിക്കുകയും വേണം. (ആവ: 6:4-10) ഇതവർക്ക് ചട്ടവും നിയമവും ആയിരുന്നു. ഒരു ശിശു ജനിക്കുമ്പോൾ ഏബ്രായ സൂതികർമ്മിണികൾ ആ ശിശുവിന്റെ ചെവിയിൽ ഈ ക്ഷേമാ ഓതി കൊടുക്കുമായിരുന്നു. ശിശുവിന് ഒരു വയസ് തികയുമ്പോൾ യവത്തിന്റെ മാവിൽ തേൻ ചാലിച്ച് ഒരു പലകയിൽ ക്ഷേമാ എഴുതി കുഞ്ഞിനെകൊണ്ട് നക്കി എടുപ്പിക്കുമായിരുന്നു. കുഞ്ഞിത് ഉൾക്കൊള്ളുന്നു എന്നുള്ളതിന്റെ പ്രതീകമായിട്ടാണിത്. പന്ത്രണ്ട് വയസാകുന്ന ബാലൻ ന്യായപ്രമാണം കാണാതെ പഠിച്ചിരിക്കണം എന്ന് യിസ്രായേൽ നിയമം ആയിരുന്നു. ആയതിനുള്ള സംവിധാനം യിസ്രായേൽ സമൂഹം ഒരുക്കിയിരുന്നു. പ്രവാസത്തിനുശേഷം സിനഗോഗുകളിൽ ന്യായപ്രമാണം പഠിപ്പിക്കുന്നതിനുള്ള സംവിധാനം നിലവിൽ വന്നു. ഇസ്രായേലിന്റെ സാമാന്യ വിദ്യാഭ്യാസവും ഇതുതന്നെയായിരുന്നു. ഈ നിയമം അവർ അനുസരിച്ചു നടന്ന കാലഘട്ടം അവരുടെ സുവർണ്ണകാലഘട്ടമായിരുന്നു. ഇത് ലംഘിക്കുകയും അന്യദൈവങ്ങളിലേക്ക് തിരിയുകയും ചെയ്തപ്പോൾ അവർ നാശത്തിലേക്ക് പതിക്കുകയും പ്രവാസത്തിലേക്ക് വീഴുകയും ചെയ്തു.

ഒരു കുട്ടിക്ക് ആത്മീയാനുഭവം ലഭിക്കണമെങ്കിൽ സകലത്തിലും കാരണഭൂതനായ ദൈവവുമായുള്ള വ്യക്തിബന്ധം സ്ഥാപിക്കുവാൻ കഴിയണം. അത് സാധിക്കാൻ സൺഡേസ്കൂൾ പഠനം അത്യാവശ്യമാണ്. ദൈവശാസ്ത്രത്തിന്റെ ബാലപാഠങ്ങൾ മാതാപിതാക്കളിൽ നിന്നും സണ്ടേസ്കൂളിൽ നിന്നുമാണ് പഠിക്കുന്നത്. ആധുനികകാലഘട്ടത്തിലെ വെല്ലുവിളികളെ നേരിടുവാൻ കുട്ടികളെ സജ്ജമാക്കേണ്ടത് കുടുംബത്തിന്റെയും സഭയുടെയും കർത്തവ്യമാണ്. അടുത്ത തലമുറ വിശ്വാസത്തിന്റെ പാത പിൻതുടരുവാൻ സൺഡേ സ്കൂൾ പഠനത്തിൽ മാതാപിതാക്കൾ ശ്രദ്ധിക്കേണ്ടതാണ്.

സ്വഭാവരൂപവൽക്കരണത്തിന് സൺഡേ സ്കൂൾ പഠനം അത്യാവശ്യമാണ്. എന്നാൽ സെക്കുലർ വിദ്യാഭ്യാസത്തിൽ രക്ഷിതാക്കളുടെ ശ്രദ്ധ മുഴുവൻ വേണം. സാമ്പത്തിക നേട്ടത്തിന് സെക്കുലർ വിദ്യാഭ്യാസം അത്യന്താപേക്ഷിതമാണ്, എന്നാൽ നല്ല മനുഷ്യനാകുവാൻ ദൈവചിന്ത ഉണ്ടെങ്കിൽ മാത്രമേ സാധ്യമാകു. ബ്രിട്ടണിലെ സുപ്രീംകോടതി ചീഫ് ജസ്റ്റിസ് ആയിരുന്ന ഡേവിഡ് സ്പെൻസർ ക്രിമിനൽ കേസുകളിൽ ശിക്ഷിച്ച് സുപ്രീംകോടതിയിൽ അപ്പീൽ ചെന്ന കുറ്റവാളികളെപ്പറ്റി നടത്തിയ പഠനത്തിൽ 2% പ്രതികൾ നിർദ്ദോഷികളാണെന്നു മനസ്സിലായി. 32% ആൾക്കാർ തെരുവിൽ വളരുകയും ജീവിതശൈലി തെരുവുഗുഡാ എന്ന നിലയിൽ ജീവിച്ചവരും (ദൈവചിന്ത ഇല്ലാത്തവരും) 66% ആൾക്കാർ ദൈവചിന്തയോ, സൺഡേസ്കൂൾ പഠനമോ, സഭയുമായി പറയത്തക്കബന്ധമോ ഇല്ലാത്തവരും ആയിരുന്നു. ചുരുക്കത്തിൽ 98% ക്രിമിനലുകളെ ദൈവചിന്തയില്ലാതെ വളർന്നവരായിരുന്നു. ആത്മീയത സ്വഭാവരൂപവൽക്കരണം നടത്തുന്നു.

ഇന്നു നമ്മുടെ കുട്ടികളും രക്ഷിതാക്കളും സൺഡേസ്കൂൾ പഠനം അപ്രധാനമായും ട്യൂഷൻ പ്രധാനമായും കാണുന്നു. മിക്ക ട്യൂഷൻ സെന്ററുകളും ഞായറാഴ്ചയാണ് പ്രവർത്തിക്കുന്നത്. അതിനാൽ സൺഡേസ്കൂൾ ക്ലാസുകളിൽ കുട്ടികൾ കുറയുന്നു. എനിക്ക് 63 വർഷത്തെ സൺഡേ സ്കൂൾ അദ്ധ്യാപനപരിചയമായി. അതിൽ (പഠിപ്പിച്ച കുട്ടികളിൽ) ഒന്നുപോലും വഴിപിഴച്ചുപോയിട്ടില്ല. 22 പുരോഹിതന്മാരും, 2 വൈദിക വിദ്യാർത്ഥികളുമുണ്ട്. അതെനിക്കഭിമാനമായി തോന്നുന്നു.

നമ്മുടെ മക്കൾ നല്ലവരായി ജീവിക്കുവാൻ വേണ്ടത് ചെയ്യണം. അല്ലായെങ്കിൽ നിങ്ങൾ നേരത്തെ വൃദ്ധമന്ദിരങ്ങൾ ബുക്കുചെയ്തിടണം പ്രായമാകുമ്പോൾ നിങ്ങൾക്ക് ജീവിക്കുവാൻ.



# പെരുന്നാൾ സമാപിച്ചു



പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ കബറടങ്ങിയിരിക്കുന്ന മലങ്കര മെത്രാപ്പോലീത്താമാരായ ആറാം മാർത്തോമ്മാ, എട്ടാം മാർത്തോമ്മാ, സഭയുടെ ഗാനകോകിലമായ പുത്തൻകാവിൽ കൊച്ചു തിരുമേനി എന്നീ പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ മോറോൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തപ്പെട്ടു. പെരുന്നാളിന് തുടക്കമായി ബഥേൽ അരമനപ്പള്ളിയിൽ നിന്ന് നൂറു കണക്കിന് വാഹനങ്ങളുടെ അകമ്പടിയോടുകൂടി കൊടിമരഘോഷയാത്ര നടത്തപ്പെട്ടു. യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പ്രസംഗ മത്സരം ക്വിസ് മത്സരം എന്നിവ നടത്തപ്പെട്ടു. അനുസ്മരണ പ്രഭാഷണം, റാസ എന്നിവ ഏപ്രിൽ 16–ന് നടന്നു. 17 ന് വി. മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി മുഖ്യ കാർമ്മികത്വം വഹിച്ചു. അഭിവന്ദ്യരായ തോമസ് മാർ അത്താനാസിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. സഖറിയാസ് മാർ അപ്രേം, കോർ–എപ്പിസ്ക്കോപ്പന്മാർ, റമ്പാച്ചന്മാർ, വൈദീകർ എന്നിവർ നേതൃത്വം നൽകി. കബറിങ്കലേക്കുള്ള പദയാത്ര അഭിവന്ദ്യരായ തോമസ് മാർ അത്താനാസിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നിവർ സ്വീകരിച്ചു. പുത്തൻകാവിന് സഭാ ചരിത്രത്തിലുള്ള പ്രാധാന്യത്തെക്കുറിച്ചും, ഈ പിതാക്കന്മാർ അനുഭവിച്ച ത്യാഗനിർഭരമായ ജീവിതത്തെക്കുറിച്ചും വിശ്വാസകാവൽഭടന്മാരായി നിലകൊണ്ട് ഈ പിതാക്കന്മാർ സഭയെ നയിച്ച സവിശേഷതകളും പരിശുദ്ധ ബാവാ തിരുമേനി പെരുന്നാൾ സന്ദേശത്തിൽ വിവരിച്ചു. മാർഫാ ചെങ്ങന്നൂർ ഭദ്രാസനത്തിന് നൽകുന്ന ആംബുലൻസിന്റെ താക്കോൽദാനം പരിശുദ്ധ ബാവാ തിരുമനസ്സു കൊണ്ട് നിർവ്വഹിച്ചു. പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന ബ്രോഷറിന്റെ പ്രകാശന കർമ്മം അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിക്ക് നൽകിക്കൊണ്ട് പരിശുദ്ധ ബാവാ തിരുമേനി നിർവ്വഹിച്ചു. പെരുന്നാൾ ക്രമീകരണങ്ങൾക്ക് വികാരി ഫാ. മത്തായി കുന്നിൽ, ട്രസ്റ്റി ശ്രീ. ഉമ്മൻ ജോർജ്ജ്, സെക്രട്ടറി ശ്രീ. മാത്യു ഏബ്രഹാം എന്നിവർ നേതൃത്വം നൽകി.




ഭദ്രാസനതലത്തിൽ S.S.L.C. ക്ക് കൂടുതൽ മാർക്ക് കരസ്ഥമാക്കുന്നവർക്കുള്ള എൻ. ജി. ചാക്കോ മെമ്മോറിയൽ എൻഡോവ്മെന്റ് ക്യാഷ് അവാർഡിനും 12–ാം ക്ലാസ്സിൽ (സയൻസ്, കൊമേഴ്സ്, ഹ്യുമാനിറ്റീസ്) കൂടുതൽ മാർക്ക് കരസ്ഥമാക്കുന്ന കുട്ടികൾക്കുള്ള ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ എൻഡോവ്മെന്റ് ക്യാഷ് അവാർഡിനും അർഹതയുള്ള കുട്ടികളിൽ നിന്നും ബഹു. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അറ്റസ്റ്റ് ചെയ്ത മാർക്ക് ലിസ്റ്റിന്റെ കോപ്പി **2012 ജൂൺ മാസം 25–ാം** തീയതിക്കു മുമ്പായി ഭദ്രാസന ആഫീസിൽ സമർപ്പിക്കേണ്ടതാണ്.

ഭദ്രാസനത്തിലെ വൈദികരുടെ മക്കൾക്ക് നൽകി വരുന്ന കിഴക്കേതലയ്ക്കൽ കെ. റ്റി.തോമസ് മെമ്മോറിയൽ എൻഡോവ്മെന്റ് ക്യാഷ് അവാർഡിനായി ഈ വർഷം പത്താം ക്ലാസ്സ് പാസ്സായിട്ടുള്ളവർ മാർക്ക് ലിസ്റ്റിന്റെ കോപ്പി **2012 ജൂൺ മാസം 25–ാം** തീയതിക്ക് മുമ്പായി ഭദ്രാസന ആഫീസിൽ നൽകേണ്ടതാണ്.

ഇടവകകളുടെ 01–04–2011 മുതൽ 31–03–2012 വരെയുള്ള വാർഷിക വരവു ചെലവു കണക്കുകൾ ഒരു ലക്ഷത്തിൽ കവിയുന്ന തുകയാണെങ്കിൽ അവ ചാർട്ടേർഡ് അക്കൗണ്ടന്റിനെക്കൊണ്ട് ആഡിറ്റ് ചെയ്ത് Receipts and Payments Account, Income and Expenditure Account, Balance Sheet എന്നിവ തയ്യാറാക്കി **2012 ജൂൺ മാസം 30–ാം** തീയതിക്കു മുമ്പായി സഭാ കേന്ദ്രത്തിൽ സമർപ്പിക്കുവാൻ തക്കവണ്ണം നിർബന്ധമായും രണ്ടു കോപ്പികൾ വീതം വികാരി ഒപ്പിട്ട് സീൽ ചെയ്ത് ഭദ്രാസന ആഫീസിൽ നൽകണം. ബഹുമാനപ്പെട്ട വികാരി അച്ചന്മാർ ഇക്കാര്യം പ്രത്യേകം ശ്രദ്ധിക്കണം.

സസ്നേഹം കർത്തൃശുശ്രൂഷയിൽ
**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

# യഹോവേ കല്പിക്കേണമേ...

സ്നേഹമുള്ള കൂട്ടുകാരെ,

പണ്ട് ശീലോവിലെ ദേവാലയത്തിൽ പുരോഹിതനോടൊത്ത് ഒരു ബാലൻ താമസിച്ച് ദേവാലയ ശുശ്രൂഷകൾ നടത്തിപ്പോന്നു. ദൈവത്തിന് അവനിൽ പ്രീതി തോന്നി ഒരു രാത്രിയിൽ അവൻ ഉറങ്ങിക്കിടന്നപ്പോൾ 'ശമുവേലേ', എന്ന് അവന്റെ പേർ ചൊല്ലി വിളിച്ചു. പുരോഹിതനായിരിക്കാം വിളിച്ചത് എന്നു കരുതി അവൻ അദ്ദേഹത്തിന്റെ അടുക്കലെത്തി. വിളി ആവർത്തിച്ചപ്പോൾ ദൈവമാണ് വിളിച്ചതെന്ന് മനസ്സിലാക്കി അവൻ പ്രതിവചിച്ചു.

"യഹോവേ കല്പിക്കേണമേ, അടിയൻ കേൾക്കുന്നു" എന്നാൽ ഇന്നു പലരുടെയും ഭാവത്തിൽ നിന്നു മനസ്സിലാക്കുന്നത്. "യഹോവേ കേൾക്കേണമേ, അടിയൻ കല്പിക്കുന്നു" എന്ന ഭാഷണമാണ്.

ചിലർ ഫോൺ ചെയ്യുമ്പോൾ ശ്രദ്ധിച്ചിട്ടില്ലേ? ഫോൺ റിസീവർ കയ്യിൽ പിടിച്ചുകൊണ്ട് വാ തോരാതെ സംസാരിക്കും. അങ്ങേ അറ്റത്തുള്ള ആൾ കേൾക്കുന്നുണ്ടോ എന്നുപോലും ശ്രദ്ധിക്കാറില്ല. ഇതു കേൾക്കുന്നവരുടെ പ്രതികരണം എന്തായിരിക്കും? ഈർഷ്യതയും അനിഷ്ടവും, അമർഷവും ഒക്കെ പൊങ്ങുമായിരിക്കും. നാം സംസാരിക്കുമ്പോൾ മറുവശത്തുള്ളവർക്ക് പറയുവാനുള്ളത് കേൾക്കണമെന്നുള്ള മനോഭാവം സാമാന്യ മര്യാദയാണ്.

നാം പ്രാർത്ഥിക്കുമ്പോഴും ഇതേ ശൈലിയല്ലേ പ്രയോഗിക്കുന്നത്. നാം ദൈവത്തിനു പറയുവാനുള്ളത് കേൾക്കാതെ എപ്പോഴും തുടർച്ചയായി സംസാരിക്കുന്ന പതിവാണുള്ളത്. സമൂഹത്തിൽ നിർത്താതെ കൂടുതൽ സമയം പ്രാർത്ഥിക്കുന്ന പലരും പ്രാർത്ഥനാ മല്ലന്മാരാണെന്നു സ്വയം അഭിമാനിക്കുകയും ചെയ്യാറുണ്ട്.

പ്രാർത്ഥനയെക്കുറിച്ച് നാം മനസ്സിലാക്കേണ്ട ചില കാര്യങ്ങൾ ശ്രദ്ധിക്കുക. പ്രാർത്ഥന എന്നത് ഏകപക്ഷീയമായ പ്രക്രിയ അല്ല. ഈശ്വരനും നാമും തമ്മിലുള്ള സംഭാഷണമാണ് യഥാർത്ഥ പ്രാർത്ഥന. രണ്ടു വ്യക്തികൾ തമ്മിലുള്ള ബന്ധം ദൃഢമായി തുടരണമെങ്കിൽ രണ്ടുപേരും സംസാരിക്കുകയും അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യണം. അതുപോലെ ദൈവവും നാമും തമ്മിലുള്ള ബന്ധം ദൃഢമായി തുടരുവാൻ ദൈവത്തിനു പറയുവാനുള്ളത് കേൾക്കുവാനുള്ള അവസരവും നാം ഉണ്ടാക്കണം.

പ്രവാചകന്മാരുടെ ശബ്ദം ആധികാരികവും ഫലപ്രദവുമായിരുന്നതിന്റെ കാരണം അവർ ഓരോ ഘട്ടത്തിലും ദൈവശബ്ദം കേട്ട് അതിൻപ്രകാരം പ്രവചിച്ചിരുന്നതിനാലാണ്.

നമുക്കു വഴി തെറ്റുമ്പോൾ, നമ്മുടെ ചിന്തകൾ വഴി തെറ്റി ഉലയുമ്പോൾ, നമ്മുടെ കണ്ണുകൾ വേണ്ടാത്തതു തേടി പോകുമ്പോൾ ദൈവം നമ്മോടു സംസാരിക്കുന്നുണ്ടാവും. ആ ശബ്ദം കേൾക്കുവാൻ കഴിഞ്ഞാൽ നമുക്ക് പ്രശ്നങ്ങൾ ഇല്ലാതെ മുമ്പോട്ടു പോകുവാൻ കഴിയും. അത് കേൾക്കുവാൻ കഴിയാതെ പോയാൽ ഫലവും വിഭിന്നമായിരിക്കും.

കൂട്ടുകാരെ,

ഓരോ ദിവസവും പ്രഭാത പ്രാർത്ഥനാ സമയത്ത് ദൈവശബ്ദം കേൾക്കുവാൻ അല്പം ശ്രദ്ധിക്കുക. പ്രാർത്ഥനാ സമയം 'മോണോ ലോഗ്' അല്ല 'ഡയലോഗ്' തന്നെ ആകട്ടെ.

യഹോവേ കല്പിക്കേണമേ, അടിയൻ കേൾക്കുന്നു എന്നു പറഞ്ഞ് ദിവസവും യാത്ര ആരംഭിക്കുക. യാത്രയിൽ ഉടനീളം ആ ശബ്ദം കേൾക്കുക. നിശ്ചയമായും അത് ശുഭ പര്യവസാനമുള്ളതാകും.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹത്തോടെ

**ആനിച്ചേച്ചി**




സഹപ്രവർത്തകരേ,

ഒ.വി.ബി.എസ്. യൂണിറ്റുകൾ ഭംഗിയായി നടന്നു എന്നതിൽ വളരെ സന്തോഷമുണ്ട്. ഈ വർഷം പല യൂണിറ്റും ആർഭാടമായി എല്ലാതരത്തിലും നടന്നു. എന്നാൽ പാഠ്യവിഷയത്തെക്കാൾ പ്രാധാന്യം കൊടുത്താൽ ഒ.വി.ബി.എസ്. ന്റെ ഉദ്ദേശ്യശുദ്ധി തന്നെ ഇല്ലതാകും. ആയതിനാൽ അടുത്തവർഷം മുതൽ ഒരു ബഡ്ജറ്റ് ഉണ്ടാക്കി അതിൽ തന്നെ പുരോഗമനപരമായ തീരുമാനങ്ങൾ എടുത്ത് യൂണിറ്റ് ശക്തമാക്കുവാൻ പരിശ്രമിക്കാം. എല്ലാ യൂണിറ്റും ചുമതലക്കാർ സന്ദർശിച്ച് വേണ്ട നിർദ്ദേശങ്ങൾ നല്കുകയും ചെയ്തു. കൂടാതെ ഒ.വി.ബി. എസ്. യൂണിറ്റിൽ നിന്നും കുട്ടികൾ നല്കിയ സാധുസഹായനിധിയുടെ തുക എല്ലാ യൂണിറ്റും ഭദ്രാസനത്തിൽ ഏല്പിച്ച് രസീത് വാങ്ങേണ്ടതാണ്.

കൂടാതെ സർക്കുലർ 4/2012 വിജ്ഞാപനം എല്ലാ യൂണിറ്റിനും ലഭിച്ചുവല്ലോ. 2012-ലെ സൺഡേസ്കൂൾ ദിനം മെയ് 20-ാം തീയതിയാണ്. അന്നേ ദിവസം സൺഡേസ്കൂൾ പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിക്കുകയും കവർപിരിവു നടത്തുകയും ചെയ്യണം. കൂടാതെ അന്നത്തെ സ്തോത്രകാഴ്ച പ്രസ്ഥാനത്തിനും നൽകുവാനും പരിശുദ്ധസഭയുടെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് എല്ലാ പള്ളികൾക്കും കല്പന അയച്ചിട്ടുള്ളതിനാൽ, പ്രസ്ഥാനത്തിന് നല്കുവാൻ തക്കവണ്ണം പ്രഥമ അദ്ധ്യാപകർ സഹകരിക്കണം. സൺഡേസ്കൂൾ കുഞ്ഞുങ്ങൾ ഭാവിയുടെ വാഗ്ദാനമെങ്കിലും തലമുറകളെ ഉത്തമമായ നിലയിൽ വാർത്തെടുക്കുന്നതിൽ കുടുംബത്തിനെന്നവണ്ണം ഇടവകയ്ക്കും പ്രസ്ഥാനത്തിനും ചുമതലയുള്ളതിനാൽ എല്ലാവരുടേയും സഹകരണം ആവശ്യമാണ്.

കൂടാതെ സൺഡേസ്കൂൾ വാർഷിക റിപ്പോർട്ടിൽ ഈ കണക്കുകൾ മേലിൽ ചേർക്കേണ്ടതിനാൽ സ്തോത്രകാഴ്ച ഇനത്തിലും കവർപിരിവ് ഇനത്തിലും ജീവകാരുണ്യ ദിനത്തിന്റെ കണക്കും ഇൻസ്പെക്ടർമാർ വശം കൊടുക്കുന്നതിൽ പ്രഥമ അദ്ധ്യാപകർ ശ്രദ്ധിക്കുമല്ലോ? കൂടാതെ കവർ കൊടുക്കുന്ന ഭവനങ്ങളുടെ ലിസ്റ്റും സൂക്ഷിച്ചുവയ്ക്കുവാൻ ശ്രമിക്കുക.

10, 12 ക്ലാസ്സുകളിലെ കുട്ടികളുടെ രജിസ്ട്രേഷൻ നടത്തുന്നതിനുള്ള ഫോം ഡിസ്ട്രിക്ട് ഇൻസ്പെക്ടർമാർ വശം ലഭ്യമാണ്. ഫാം തിരിച്ചുകൊടുക്കുന്നതിൽ കാലതാമസം ഒഴിവാക്കണം.

വാർഷിക പൊതുയോഗത്തിന് മുമ്പായി കഴിഞ്ഞ വർഷം കരസ്ഥമാക്കിയ ട്രോഫികൾ ചുമതലക്കാർ മേയ് 25-ാം തീയതിയ്ക്കകം സൺഡേസ്കൂൾ ഓഫീസിൽ ലഭ്യമാക്കേണ്ടതാണ്.

ഭദ്രാസന കൗൺസിലിനുവേണ്ടി
**ജി. വർഗീസ് കാവുംപുറം**
ഡയറക്ടർ

## അനുമോദനങ്ങൾ



സണ്ടേസ്ക്കൂൾ പന്ത്രണ്ടാം ക്ലാസ്സ് പരീക്ഷയിൽ ഭദ്രാസനത്തിൽ രണ്ടാം റാങ്ക് കരസ്ഥമാക്കിയ ചിന്നു ആലീസ് വിൽസൺ. ബുധനൂർ സെന്റ് ഏലിയാസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം നന്തിയാട്ട് വിൽസൺ ജേക്കബിന്റെയും ഷൈലാ വിൽസന്റെയും മകൾ.

# OCYM

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം



# 76-ാമത് അന്തർദേശീയ സമ്മേളനം

മാർ പീലക്സിനോസ് നഗർ
(എമിനൻസ് പബ്ലിക് സ്കൂൾ, പന്തളം)

2012 മെയ് 23-26 പന്തളത്ത്

ചിന്താവിഷയം : മാർത്തോമ്മൻ പൈതൃകവും സാമൂഹിക പ്രതിബദ്ധതയും

മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ **76-ാമത് അന്തർദേശീയ സമ്മേളനം** ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ **23, 24, 25, 26 മെയ് മാസം 2012 ൽ പന്തളം, എമിനൻസ് പബ്ലിക് സ്കൂൾ (മാർ പീലക്സിനോസ് നഗർ)** അങ്കണത്തിൽ വച്ച് നടത്തപ്പെടുകയാണല്ലോ. മുഖ്യ ചിന്താവിഷയം : ***മാർത്തോമ്മൻ പൈതൃക പഠനവും സാമൂഹിക പ്രതിബദ്ധതയും*** എന്നുള്ളതാണ്.

ഈ കോൺഫറൻസിന്റെ വിജയത്തിനായി ഏവരും പ്രാർത്ഥിക്കണമെ. കോൺഫറൻസിൽ പരിശുദ്ധ സഭയുടെ പരമാദ്ധ്യക്ഷൻ **മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതിയൻ തിരുമനസ്സുകൊണ്ട്** എഴുന്നെള്ളി ഉത്ഘാടനകർമ്മം നിർവ്വഹിക്കും.

സഭയിലെ അഭി തിരുമേനിമാരും, വന്ദ്യ വൈദീക ശ്രേഷ്ഠരും, സാമൂഹ്യനേതാക്കന്മാരും ക്ലാസ്സു കൾക്കും ചർച്ചകൾക്കും നേതൃത്വം നൽകും. സഭയിലെ യുവജനപ്രസ്ഥാനത്തിന്റെ പ്രതിനിധികളായി ഓരോ യൂണിറ്റിൽ നിന്നും 2 പേർ പങ്കെടുക്കുന്നു. ഈ കോൺഫറൻസിൽ 800- ഓളം യുവാക്കൾ പങ്കെടുക്കും.കോൺഫറൻസിന്റെ ഭാഗമായി 20-5-12 ഞായറാഴ്ച ഇടവങ്കാട്, ചെങ്ങന്നൂർ ഡിസ്ട്രിക്റ്റുക ളുടെ നേതൃത്വത്തിൽ ദീപശിഖാ പ്രയാണം പരുമല പള്ളിയിൽ നിന്നും, ഉമയാറ്റുകര ഡിസ്ട്രിക്റ്റിന്റെ നേതൃത്വത്തിൽ പതാക ഘോഷയാത്ര മാരാമൺ സെന്റ് മേരീസ് പള്ളിയിൽ നിന്നും, പുത്തൻകാവ് ഡിസ്ട്രിക്റ്റിന്റെ നേതൃത്വത്തിൽഛായാചിത്ര ഘോഷയാത്ര പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്ര ലിൽ നിന്നും ആരംഭിച്ച് ബഥേൽ അരമനയിയിൽ എത്തുന്നു. ദീപശിഖാ പ്രയാണം, ഛായാചിത്ര ഘോഷ യാത്ര, പതാക ഘോഷയാത്ര എന്നിവ സംയുക്തമായി ബഥേൽ അരമനയിൽ നിന്നും കുരമ്പാല സെന്റ് തോമസ് ദേവാലയത്തിൽ എത്തിച്ചേരുന്നതും പന്തളം ഡിസ്ട്രിക്റ്റിന്റെ ആഭിമുഖ്യത്തിൽ കൊടിമര ഘോഷയാത്ര കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ നിന്നും ആരംഭിച്ച് കുരമ്പാല സെന്റ് തോമസ് പള്ളിയിൽ എത്തുന്നു. തുടർന്ന് അവിടെ നിന്നും എല്ലാ ഘോഷയാത്രകളും ഒരുമിച്ച് സമ്മേളന നഗരിയിലേക്ക് പുറപ്പെടുന്നു.

## ഗുരുവന്ദനം

ചെങ്ങന്നൂർ ഭദ്രാസന വിദ്യാജ്യോതിയുടെ ആഭിമുഖ്യത്തിൽ വർഷംതോറും നടന്നുവരുന്ന ഗുരുവന്ദനം 2012 ജൂൺ 3 ന് 2 പി.എം.ന് ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നു. Academy for Attitude Skills and Knowledge(ASK), Kottayam, President -ഉം മൂലമറ്റം സെന്റ് ജോസഫ് കോളേജിലെ Social Work Department ലെ മുൻ ലക്ചററും ആയിരുന്ന ശ്രീ. ഐസക്ക് തോമസ് ക്ലാസ്സിന് നേതൃത്വം നൽകുന്നതാണ്. എല്ലാ വിദ്യാർത്ഥി-വിദ്യാർത്ഥിനികളും ഈ പ്രോഗ്രാമിൽ സംബന്ധിക്കണം.

## ഓർമ്മപ്പെരുന്നാൾ

മാന്തളിർ സെന്റ് തോമസ് ഇടവകയുടെ കുളനട സെന്റ് ജോർജ്ജ് ചാപ്പലിൽ വി. ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ ആചരിച്ചു. അഭി. കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത മുഖ്യ കാർമ്മികത്വം വഹിച്ചു. ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത് ട്രസ്റ്റിമാരായ പി.എം. മത്തായി, രാജു ടി. ജോൺ, സെക്രട്ടറി എ. എം. ജോയി, ജനറൽ കൺവീനർ ബിജു പി. വർഗീസ്, സാബു മണ്ണിൽ എന്നിവർ നേതൃത്വം നൽകി.